

കർത്താവിൽ പ്രിയരേ,

ചെങ്ങന്നൂർ ഭദ്രാസന പ്രഥമ മെത്രാപ്പോലീത്ത ഭാഗ്യസ്മരണാർഹനായ **തോമസ് മാർ അത്താനാസിയോസ് തിരുമേനിയുടെ ആറാം ഓർമ്മപെരുന്നാളും അനുസ്മരണ സമ്മേളനവും മാർ അത്താനാസിയോസ് മെറിറ്റ് അവാർഡ് വിതരണവും** ഓതറ സെന്റ് ജോർജ് ദയറായിലും ചെങ്ങന്നൂർ ബഥേൽ അരമനയിലുമായി **2024 ഓഗസ്റ്റ് മാസം 18 മുതൽ 24 വരെ** നടത്തപെടുകയാണ്.

മലങ്കര സഭയുടെ പരമാധ്യക്ഷൻ **പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ തിരുമേനിയും, അഭിവന്ദ്യരായ പിതാക്കന്മാരും** മുഖ്യകാർമ്മികത്വം വഹിക്കുന്നു. ഓതറ സെന്റ് ജോർജ് ദയറായിൽ വെച്ച് നടത്തപ്പെടുന്ന ഓർമ്മപെരുന്നാൾ ശുശ്രൂഷകളിലും, ചെങ്ങന്നൂർ ബഥേൽ അരമനയിയിൽ വെച്ച് നടത്തപ്പെടുന്ന മാർ അത്താനാസിയോസ് അനുസ്മരണ സമ്മേളനത്തിലും മെറിറ്റ് അവാർഡ് വിതരണത്തിലും ഏവരും വന്ന് സംബന്ധിക്കണം എന്ന് സ്നേഹപൂർവ്വം താല്പര്യപ്പെടുന്നു.

ചെങ്ങന്നൂർ ഭദ്രാസനത്തിനു വേണ്ടി,

**ഫാ. പി.കെ.കോശി**

(ഭദ്രാസന സെക്രട്ടറി)

**18.08.2024 ഞായർ**

: **വി. കുർബാന**

: **പെരുന്നാൾ കൊടിയേറ്റ്**

**അഭി. ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെ** മുഖ്യകാർമ്മികത്വത്തിൽ

1:30 pm : **അഖില മലങ്കര ക്വിസ്** ( M. G. O. C. S. M, ചെങ്ങന്നൂർ ഭദ്രാസനം)

**21.08.2024 ബുധൻ**

9:30 am : **ധ്യാനം** ( ഭദ്രാസന സുവിശേഷ സംഘത്തിന്റെ ആഭിമുഖ്യത്തിൽ )

**23.08.2024 വെള്ളി**

4.00 pm : **പദയാത്ര** (ബഥേൽ അരമനയിൽ നിന്നും ഓതറ സെന്റ് ജോർജ് ദയറായിലേക്ക് )

6.00 pm : സന്ധ്യാ നമസ്കാരം

അനുസ്മരണം : **അഭി. ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്താ** (ബോംബെ ഭദ്രാസനം)

**24.08.2024 ശനി**

: **വി. കുർബാന**

പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയുടെ മുഖ്യകാർമ്മികത്വത്തിലും അഭിവന്ദ്യരായ പിതാക്കന്മാരുടെ സഹകാർമ്മികത്വത്തിലും

2:30 pm : **അനുസ്മരണ സമ്മേളനവും**

**മാർ അത്താനാസിയോസ് മെറിറ്റ് അവാർഡ് വിതരണവും**

(ബഥേൽ അരമന അങ്കണത്തിൽ)



എഡിറ്റോറിയൽ

# ആര് ആർക്കു വഴിമാറും?

മാത്യു വർഗ്ഗീസ് കോർ എപ്പിസ്ക്കോപ്പാ

വനത്തിലൂടെയുള്ള വീതികുറഞ്ഞ ഒരു വഴി. ആ വഴിയിലൂടെ ബനാറസിലെ രാജാവ് പരിവാരസമേതം രഥത്തിൽ യാത്രചെയ്യുകയായിരുന്നു. അപ്പോൾ അതാ എതിർ ദിക്കിൽ നിന്നു കോസലയിലെ രാജാവും പരിവാരങ്ങളും വരുന്നു.

ആര് ആർക്കു വഴിമാറും? അന്യോന്യം പരിചിതരായിരുന്നില്ല അവർ. കാനനമധ്യത്തിൽ വച്ചു പരസ്പരം പരിചയപ്പെടാൻ അവർക്കു ഭാവവുമില്ലായിരുന്നു. രാജാക്കന്മാർ രണ്ടുപേരും പരസ്പരം വഴിമാറിക്കൊടുക്കാൻ വിസമ്മതിച്ചു.

അപ്പോൾ ബനാറസ് രാജാവിന്റെ തേരാളിക്ക് ഒരു ആശയം തോന്നി. അയാൾ പറഞ്ഞു: ''രാജാക്കന്മാരിൽ പ്രായം കുറഞ്ഞയാൾ ആരോ ആ രാജാവ് മറ്റേ രാജാവിനു വഴിമാറിക്കൊടുക്കട്ടെ''.

രണ്ടു രാജാക്കന്മാർക്കും സ്വീകാര്യമായിരുന്നു ഈ നിർദേശം. പക്ഷേ, അന്വേഷണത്തിൽ മനസിലായി രണ്ടുപേർക്കും ഒരേ പ്രായമാണെന്ന്. അങ്ങനെയെങ്കിൽ രാജകുടുംബങ്ങളുടെ മഹിമ നോക്കി പ്രശ്നം പരിഹരിക്കാമെന്നു ബനാറസ് രാജാവിന്റെ തേരാളി പറഞ്ഞു. ഈ നിർദേശവും സ്വീകാര്യമായിരുന്നു രണ്ടു രാജാക്കന്മാർക്കും.

പക്ഷേ, രാജകുടുംബങ്ങളുടെ മഹിമയുടെ കാര്യത്തിലും രണ്ടു രാജാക്കന്മാരും തുല്യരായിരുന്നു. പിന്നീട് സമ്പത്തിന്റെ കാര്യമാണ് അവർ പരിഗണിച്ചത്. പക്ഷേ, അപ്പോഴും രണ്ടു രാജാക്കന്മാരും തുല്യരായിരുന്നു.

പ്രശ്നത്തിന് അവസാന പ്രതിവിധിയെന്നവണ്ണം ബനാറസ് രാജാവിന്റെ തേരാളി പറഞ്ഞു: ''രണ്ടു രാജാക്കന്മാരിൽ ആരു നല്ലവനും സന്മാർഗനിരതനുമാണോ ആ രാജാവിനു മറ്റേ രാജാവ് വഴിമാറികൊടുക്കട്ടെ.''

ഈ നിർദേശവും രണ്ടു രാജാക്കന്മാർക്കും സ്വീകാര്യമായിരുന്നു. പക്ഷേ, അപ്പോഴും പ്രശ്നം. ഒരാൾ മറ്റൊരുവനെക്കാൾ നല്ലവനാണെന്ന് എങ്ങനെയാണു സ്ഥാപിക്കുക?

ഈ പ്രശ്നത്തിനും ബനാറസ് രാജാവിന്റെ തേരാളിക്കു പരിഹാര നിർദേശമുണ്ടായിരുന്നു. അയാൾ കോസല രാജാവിന്റെ തേരാളിയോടു പറഞ്ഞു: ''നിന്റെ രാജാവിന്റെ മഹിമകൾ നീ വർണിക്കൂ. അതുകഴിഞ്ഞ് എന്റെ രാജാവിന്റെ മഹിമകൾ ഞാൻ പറയാം. അതിനു ശേഷം രണ്ടു രാജാക്കന്മാരിൽ ആരാണ് ഏറെ നല്ലവൻ എന്നു നമുക്കു തീരുമാനിക്കാം.

അപ്പോൾ കോസലരാജാവിന്റെ മഹിമകൾ അദ്ദേഹത്തിന്റെ തേരാളി വർണിക്കാൻ തുടങ്ങി. അയാൾ പറഞ്ഞു: ''ശക്തിമാനെ ശക്തികൊണ്ട് എന്റെ രാജാവ് കീഴടക്കുന്നു. എന്നാൽ അധർമിയെ അധർമമാർഗത്തിലൂടെയും എന്റെ രാജാവ് കീഴടക്കുന്നു.

ഇത്രയും കേട്ടപ്പോൾ ബനാറസ് രാജാവിന്റെ സാരഥി പറഞ്ഞു: ''ഇതു നിന്റെ രാജാവിന്റെ നന്മകളാണെങ്കിൽ അദ്ദേഹത്തിന്റെ കുറവുകൾ ഏതു തരത്തിലുള്ളവയായിരിക്കും?'' ഇത്രയും പറഞ്ഞതിനു ശേഷം അയാൾ തന്റെ രാജാവിന്റെ മഹിമകൾ വർണിക്കുവാൻ തുടങ്ങി.

''അധർമിയെ ധർമമാർഗത്തിലൂടെയും കോപിഷ്ഠനെ ശാന്തതയുടെ വഴിയിലൂടെയുമാണ് എന്റെ രാജാവ് കീഴടക്കുന്നത്. അതുപോലെ, അസത്യവാദിയെ സത്യമാർഗത്തിലൂടെയാണ് എന്റെ രാജാവ് കീഴടക്കുന്നത്. ഇത്രയും കേട്ടപ്പോഴേക്കും കോസലയിലെ രാജാവിനുതോന്നി ബനാറസിലെ രാജാവ് തന്നെക്കാൾ നല്ലവനെന്ന്. ഉടനെ അദ്ദേഹം ബനാറസിലെ രാജാവിനു വഴിമാറിക്കൊടുത്തു എന്നാണു കഥ.

ഇരുരാജാക്കന്മാരുടെയും സാരഥികളുടെ വർണനയനുസരിച്ചാണെങ്കിൽ ബനാറസിലെ രാജാവ് തന്നെയാണ് ഏറെ നല്ലവൻ. അവരുടെ വർണനയിൽ നിന്നു ഒരേയൊരു ഉദാഹരണം മാത്രമെടുക്കുക. അധർമിയെ അധർമമാർഗത്തിലൂടെ കോസലരാജാവ് കീഴടക്കുമ്പോൾ അധർമത്തെ ധർമ മാർഗത്തിലൂടെയാണ് ബനാറസ് രാജാവ് കീഴടക്കുന്നത്. ഇങ്ങനെയൊരു പശ്ചാത്തലത്തിൽ ബനാറസ് രാജാവു തന്നെയാണ് ഇരുരാജാക്കന്മാരിൽ ഏറെ നല്ലവൻ എന്നതിൽ സംശയം വേണ്ട.

എന്നാൽ, ബനാറസ് രാജാവിന്റെ പ്രവൃത്തിയെക്കുറിച്ച് അദ്ദേഹത്തിന്റെ തേരാളി വിവരിച്ചതിൽ സത്യമുണ്ടോ? തേരാളിയുടെ വിവരണമനുസരിച്ച് ബനാറസ് രാജാവ് പുണ്യപൂർണൻ തന്നെ. എന്നാൽ, കോസല രാജാവ് വന്നപ്പോൾ അദ്ദേഹം വഴിമാറിക്കൊടുത്തോ? അതുപോലെ, കോസല രാജാവ് വഴിമാറിക്കൊടുക്കില്ലെന്നു ശഠിച്ചപ്പോൾ ബനാറസ് രാജാവും അങ്ങനെതന്നെ ചെയ്തില്ലേ?

അവസാനം ആര് ആർക്കാണു വഴിമാറിക്കൊടുത്തത്? തേരാളിയുടെ വിവരണമനുസരിച്ച് നന്മകുറഞ്ഞവനാണെങ്കിലും കോസല രാജാവല്ലേ അവസാനം വഴിമാറിക്കൊടുത്തത്?

നമ്മൾ വിശ്വസിക്കുന്നതും പ്രസംഗിക്കുന്നതും

ശേഷം 13-ാം പേജിൽ

ബഥേൽ പത്രിക
Since 1987
ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം

Bethel Pathrika, P. B. No. 38, Chengannur, Kerala 689 121
+91 479 2451331
bethelpathrika@gmail.com www.bethelpathrika.org

വരിസംഖ്യ 250 രൂപ





## ഇതളുകളിൽ



ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ

കർത്താവിൽ പ്രിയരെ,

മനുഷ്യമനസാക്ഷിയെ ഞെട്ടിപ്പിക്കുന്ന ഒരു ദുരന്തമാണ് അടുത്തിടെ കുവൈറ്റിൽ നമ്മുടെ സഹോദരങ്ങൾക്ക് ഉണ്ടായത്. നിരവധി സ്വപ്നങ്ങൾ മനസിൽ നിറച്ച് ജീവിത പ്രാരാബ്ധങ്ങൾക്ക് ഇടയിൽ അവ സഫലീകരിക്കുവാൻ ഉറ്റവരെയും ഉടയവരെയും വിട്ട് പ്രതികൂല കാലാവസ്ഥകളെ തൃണവൽ ഗണിച്ച് കഷ്ടപ്പെടുമ്പോൾ, ആ ആലസ്യത്തിലെ മയക്കത്തിൽ അപ്രതീക്ഷിതമായി ഉണ്ടായ വേർപാട് നമ്മെ ഏവരെയും ദുഃഖത്തിലാഴ്ത്തി. സഭാ അംഗങ്ങളും അല്ലാത്തവരുമായ സഹോദരങ്ങളുടെ ഭവനങ്ങൾ സന്ദർശിക്കുകയും സംസ്ക്കാര ശുശ്രൂഷയിൽ സഭക്ക് വേണ്ടിയും നമ്മുടെ ഭദ്രാസനത്തെ പ്രതിനിധികരിച്ചും പങ്കടുക്കുവാൻ സാധിച്ചപ്പോൾ ഉണ്ടായ ഹൃദയഭേദകമായ അന്തീരിക്ഷം മനസിനെ വല്ലാതെ നൊമ്പരപെടുത്തുന്നു.

‘ഏവരും ഒരുപോലീ മൃതിനുകരണമെന്നാൽ
യവ്വന മൃതി കൈപ്പാൽ കഠിനതരം നാഥാ
നൽകണം ആശ്വാസം’

എന്ന് ക്രിസ്തിയ പ്രത്യാശയിൽ പരിശുദ്ധ പിതാക്കന്മാർ പ്രാർത്ഥിച്ച് ആശ്വാസം കണ്ടെത്തിയത് പോലെ പ്രാത്ഥിക്കുവാൻ അല്ലാതെ നമുക്ക് മറ്റൊന്നും കഴിയുന്നതല്ല.

മരണത്തിന് നമ്മുടെ പ്രിയപ്പെടുന്നവരെ തട്ടിയെടുക്കാനുള്ള ശക്തിയുണ്ട് എന്നതു വലിയ അന്യായമായി നമുക്ക് തോന്നാം. അതു സംഭവിക്കുമ്പോൾ, ഇനി ഒരിക്കലും പ്രിയപ്പെട്ടയാളോടു സംസാരിക്കാനോ അവരെ ആശ്ലേഷിക്കാനോ കഴിയില്ലല്ലോ എന്ന ചിന്ത താങ്ങാവുന്നതിലും അപ്പുറം ആയിരുന്നേക്കാം. വിശേഷിച്ച് കുടുംബത്തിലെ അത്താണിയായി നിൽക്കുന്ന ആളുകളുടെ, യവ്വനക്കാരുടെ, വേർപാട് മാനുഷീകമാകുന്ന ആശ്വാസ വാക്കുകൾക്ക് ശമിപ്പിക്കുവാൻ കഴിയുന്നതായിരിക്കില്ല. അജ്ഞാതമായ ഒരു സ്വർഗ്ഗത്തിലെ വാസവും, അത്തരം ആശ്വാസ വാക്കുകളും ഒരു പക്ഷെ ആ സങ്കടകരമായ സാഹചര്യത്തിൽ ഉൾക്കൊള്ളൻ കഴിയണം എന്നില്ല.

എന്നാൽ വി. വേദപുസ്തകം തികച്ചും ഭിന്നമായ ഒരു പ്രത്യാശ കൊണ്ടാണ് നമ്മെ ആശ്ലേഷിക്കുന്നത്. ക്രിസ്തിയ പ്രത്യാശ എന്നത് കേവലം ആശ്വാസ വാക്കുകൾ മാത്രമല്ല മറിച്ച് സുനിശ്ചിത പ്രത്യാശയാണെന്ന് ഒരു പൊതുബോധ്യം വരേണ്ട ആവശ്യം ഉണ്ട്. ഒരു വാഗ്ദാനത്തിൽ വിശ്വസിക്കുന്നതിന്, വാഗ്ദാനം ചെയ്യുന്ന വ്യക്തി അതു നിവർത്തിക്കാൻ സന്നദ്ധനും പ്രാപ്തനും ആണെന്ന് നമുക്ക് ഉറപ്പു ലഭിക്കേണ്ടതുണ്ട്. അങ്ങനെയെങ്കിൽ, മരിച്ചവർ വീണ്ടും ജീവിക്കും എന്ന് വാഗ്ദാനം ചെയ്യുന്നത് ആരാണ് എന്ന് നാം ആഴത്തിൽ ബോധ്യം വരുത്തണം.

‘‘പിതാവു മരിച്ചവരെ ഉണർത്തി ജീവിപ്പിക്കുന്നതു പോലെ പുത്രനും താൻ ഇച്ഛിക്കുന്നവരെ ജീവിപ്പിക്കുന്നു. ഇതിങ്കൽ ആശ്ചര്യപ്പെടരുതു; കല്ലറകളിൽ ഉള്ളവർ എല്ലാവരും അവന്റെ ശബ്ദം കേട്ടു പുനരുത്ഥാനം ചെയ്‌വാനുള്ള നാഴിക വരുന്നു.’’ സത്യം സത്യമായി ഞാൻ നിങ്ങളോടു പറയുന്നു: മരിച്ചവർ ദൈവപുത്രന്റെ ശബ്ദം കേൾക്കുകയും കേട്ടനുസരിക്കുന്നവർ ജീവിക്കുകയും ചെയ്യുന്ന സമയം വരുന്നു. അത് ഇപ്പോൾത്തന്നെ വന്നിരിക്കുന്നു. പിതാവിനു തന്നിൽത്തന്നെ ജീവനുള്ളതു പോലെ പുത്രനും തന്നിൽത്തന്നെ ജീവനുണ്ടായിരിക്കാൻ പിതാവ് അനുമതി കൊടുത്തു. അവൻ മനുഷ്യപുത്രനായതുകൊണ്ട് പിതാവ് അവനു വിധിക്കാനുള്ള അധികാരവും കൊടുത്തിരിക്കുന്നു. ഇതിൽ ആശ്ചര്യപ്പെടേണ്ടതില്ല. കല്ലറകളിലുള്ള എല്ലാവരും അവന്റെ ശബ്ദം കേട്ട് പുറത്ത് വരുന്ന സമയം വരുന്നു. (യോഹന്നാൻ 5:21, 28, 29) ‘നീതിമാന്മാർ ഭൂമി കൈവശമാക്കും;അവർ അവിടെ എന്നുമെന്നേക്കും ജീവിക്കും’. (സങ്കീർത്തനം 37:29 ഈ തിരുവചനങ്ങൾ പിതാവാം ദൈവത്തിന്റെ വാഗ്ദാനവും, പുത്രൻ തമ്പുരാന്റെ രക്ഷാകര പുനരുദ്ധാന ജീവിതത്തിലെ വിശ്വാസവും, പരിശുദ്ധ റൂഹായുടെ നടത്തിപ്പും ആശ്വാസവും ആണ് വെളിവാക്കുന്നത് .

ഇപ്പോൾ നിദ്രകൊള്ളുന്നവർ പ്രതീക്ഷയോടെ വീണ്ടും ജീവനിലേക്കു വരും എന്ന് യേശുക്രിസ്തു വാഗ്ദാനം ചെയ്തു. വാഗ്ദാനം ചെയ്തത് യേശു ആയതിനാൽ, അതു നിവർത്തിക്കാൻ അവൻ സന്നദ്ധനാണ് എന്ന ബോധ്യം ഒരു ക്രിസ്ത്യാനിക്ക് ആവശ്യമാണ്. വിളിച്ചവൻ വിശ്വസ്തൻ ആയിരിക്കുന്നത് പോലെ വാഗ്ദത്ത നിവർത്തിയും അവനിൽ പൂർണ്ണമാക്കപ്പെടുന്നു. വാഗ്ദാനം നൽകി മരിച്ചവരെ ഉയിർപ്പിക്കാൻ താൻ സന്നദ്ധനും പ്രാപ്തനുമാണെന്ന് ശക്തമായ ഒരു വിധത്തിൽ യേശു തന്റെ ജീവിത യാത്രയിൽ പ്രകടിപ്പിച്ചു കാണിച്ചുതന്നു. അപ്പോൾ നമ്മുടെ വാങ്ങിപ്പോയവരുമൊത്തുള്ള

ശേഷം 8-ാം പേജിൽ

ഡോ. യൂഹാനോൻ മാർ തേവോദോറോസ് മെത്രാപ്പോലീത്ത

# മിഷൻ – വേദപുസ്തക അടിസ്ഥാനം

'മിഷൻ' എന്ന വാക്ക് 'Missio' എന്ന ലാറ്റിൻ വാക്കിൽ നിന്നും ഉണ്ടായിട്ടുള്ളതാണ്. അതിന്റെ അർത്ഥം 'അയയ്ക്കുക' (to send) എന്നാണ്. ഗ്രീക്കിൽ സമാനമായ പദം 'അപ്പോസ്തലോസ് (appostolos) എന്നാണ്. ഇതിന്റെ അർത്ഥവും അയയ്ക്കുക എന്നാണ്. 'Missio dei' എന്ന പദം ത്രിത്വത്തിൽ തന്നെയുള്ള ദൈവത്തിന്റെ രക്ഷാകര പ്രവർത്തനങ്ങളെ പ്രതിനിധീകരിക്കുന്നു. ''പിതാവ് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയയ്ക്കുന്നു'' (യോഹ. 20:12) എന്ന് കല്പിച്ച് യേശുനാഥൻ ശിഷ്യന്മാരെയും അതിലൂടെ സഭയേയും ലോകത്തിലേക്കയച്ചു. പിതാവ് ഏതെല്ലാം ലക്ഷ്യത്തോടും അധികാരത്തോടും കൂടി പുത്രനെ അയച്ചുവോ അതേ അധികാരത്തോടും ലക്ഷ്യത്തോടും കൂടി ശിഷ്യന്മാരെ കർത്താവ് ലോകത്തിലേക്കയച്ചു. മർത്തീകരണ വ്യാപനമായ സഭയുടെ മൗലീകമായ സ്വഭാവമാണ് മിഷൻ എന്നുള്ളത്. പുത്രന്റെ ദൗത്യത്തിൽ പങ്കുചേരാത്തിടത്തോളം സഭയ്ക്ക് ദൈവത്തിന്റെ സഭയായിരിക്കാൻ കഴിയുകയില്ല. മർത്തീകരണം ദൈവസ്നേഹത്തിന്റെ സത്താത്മക പ്രകടനമായിരുന്നു. മിഷൻ ദൈവത്തിന്റെ സത്താത്മക സ്വഭാവമാണ്. അത് സ്നേഹമാണ്. ആ സ്നേഹം സഭയിലും സഭയിലൂടെ മറ്റുള്ളവരിലേക്കും സ്വമേധയാ കടന്നുചെല്ലേണ്ടതാണ്.

1. **മിഷൻ പഴയനിയമത്തിൽ**

BSR (ബസാർ) എന്ന എബ്രായ മൂലത്തിന്റെ അർത്ഥം 'സദ് വാർത്ത അറിയിക്കുക' എന്നാണ് (1 രാജ.1:42, യെര. 20:15, യെശ. 52:7). സദ്വാർത്ത അറിയിക്കുക, സമാധാനം വിളംബരം ചെയ്യുക, രക്ഷയുടെ സന്ദേശം ഘോഷിക്കുക എന്നീ മൂന്നു ധർമ്മങ്ങളെക്കുറിച്ച് യെശ. 52:7 ൽ പറയുന്നു. ഈ പ്രഘോഷണം പുതിയയുഗത്തിന്റെ പ്രഭാതഭേരിയാണ്. ഈ പ്രഘോഷണത്തിന്റെ ഫലം വിമോചനമാണ് (യെശ. 52:7-10). വി. ബൈബിൾ, ദൈവത്തിന്റെ വീണ്ടെടുപ്പ് ദൗത്യത്തിന്റെ എഴുതപ്പെട്ട പാരമ്പര്യമാണ്. പഴയനിയമ മിഷൻ എന്ന ആശയം യഥാർത്ഥത്തിൽ ബൈബിളിലെ രണ്ടു അഭേദ്യ കേന്ദ്രവിഷയങ്ങളിൽ ആയിരിക്കുന്നു. (1) ദൈവത്തിന്റെ തെരഞ്ഞെടുക്കപ്പെട്ട ജനമായ യിസ്രായേലിന്റെ തെരഞ്ഞെടുപ്പ്. 2) തിരഞ്ഞെടുക്കപ്പെട്ട ജനമായ യിസ്രായേലും യഹോവയുമായുള്ള ഉടമ്പടി ബന്ധം. എല്ലാ ജാതികൾക്കും യഹോവയുടെ അനുഗ്രഹം പകരാനുള്ള ഉപകരണമാണ് യിസ്രായേൽ. രക്ഷാകര ചരിത്രത്തിൽ അബ്രഹാമിനെ ദൈവം വിളിച്ചത് ഒരു പുതുയുഗപിറവിയിലേക്കായിരുന്നു. തെരഞ്ഞെടുപ്പും ഉടമ്പടിയും കേവലം അവകാശങ്ങൾക്കും സ്ഥാനമാനങ്ങൾക്കുമായിട്ടല്ല, പിന്നെയോ ''ഭൂമിയിലെ സകല വംശങ്ങളും അനുഗ്രഹിക്കപ്പെടുവാനായിരുന്നു.'' മിഷൻ ചെയ്യാനുള്ള ഉത്തരവാദിത്വം അവർക്കുണ്ടായിരുന്നു. എന്നാൽ പഴയനിയമം അതിന്റെ വിശ്വാസങ്ങളിൽ പങ്കുകാരാകുവാൻ വിജാതിയരെ നിർബന്ധിക്കുകയോ അവരോട് നേരിട്ട് ആജ്ഞാപിക്കുകയോ ചെയ്യുന്നതായി കാണുന്നില്ല. എന്നാൽ യഹൂദമതം പ്രേഷിത സ്വഭാവമുള്ള ഒന്നായിരുന്നില്ലെങ്കിൽക്കൂടി പഴയനിയമം

ഒരു പ്രേഷിതാത്മക ഗ്രന്ഥമാണെന്നും പറയേണ്ടിയിരിക്കുന്നു. യിസ്രായേലിലെ ചിന്തകന്മാരും വേദപണ്ഡിതന്മാരും നിത്യരക്ഷ യഹൂദന്മാർക്ക് മാത്രമല്ല, പ്രത്യുത അവരിലൂടെ മാനവരാശിക്കാകമാനം ഉള്ളതാണെന്ന് ധരിച്ചിരുന്നു. ചുരുക്കത്തിൽ യിസ്രായേലിന്റെ അസ്തിത്വം പ്രേഷിതാത്മകമായിരുന്നു എന്ന് തീർത്തു പറയാം.

**2. മിഷൻ പുതിയനിയമത്തിൽ**

പുതിയനിയമത്തിൽ 'സദ്വാർത്ത', 'സുവിശേഷം' എന്നിവയ്ക്കുള്ള ഗ്രീക്ക് പദം 'ഏവൻഗേലിയോൻ' എന്നാണ്. 'ഏവൻഗേലിസോമൈ (Evengelizomai) എന്ന ക്രിയാപദത്തിന്റെ അർത്ഥവും 'സദ്വാർത്ത എത്തിക്കുക', 'സദ്വാർത്ത പ്രഘോഷിക്കുക' എന്നതാണ്. പുതിയനിയമം മിഷൻ ദർശന സംബന്ധമായി വിശദവും സുശക്തവുമായ വിവരണങ്ങൾ നൽകുന്നുണ്ട്. വി. മത്തായിയുടെ സുവിശേഷം 10-ാം അദ്ധ്യായം 5 മുതൽ 15 വരെയുള്ള വാക്യങ്ങളിൽ യിസ്രായേല്യരോട് സുവിശേഷം പ്രഖ്യാപിക്കുന്നതിനായി ശിഷ്യന്മാരോടു കല്പിച്ചു പറഞ്ഞയയ്ക്കുന്നതായി കാണാം. 28-ാം അദ്ധ്യായത്തിന്റെ അവസാനം ശിഷ്യന്മാരോടുള്ള അന്ത്യശാസനത്തിൽ ''നിങ്ങൾ പോയി സകലജാതികളെയും ശിഷ്യരാക്കിക്കൊൾവീൻ'', എന്നു പറയുന്നു (28:18-20). വി. മർക്കോസ് 16-ാം അദ്ധ്യായം 15, 16 വാക്യങ്ങൾ ദൗത്യത്തിനായുള്ള ആഹ്വാനം വ്യക്തമാക്കുന്നു. വി. ലൂക്കോസിന്റെ സുവിശേഷവും അപ്പോസ്തോലപ്രവൃത്തികളും മിഷനറി ഉദ്ദേശം മനസിൽ കണ്ടുകൊണ്ട് എഴുതിയിട്ടുള്ളതാണ്. വി. ലൂക്കോസിന്റെ അനുശാസനം കേന്ദ്രീകൃതമായിരിക്കുന്നത് രൂപാന്തിരം, ക്ഷമ (24:46-49) എന്നിവയിലാണ്. യേശുക്രിസ്തുവിന്റെ ഉയിർപ്പിന്റെ വിവരണത്തിലും മിഷനറി അനുശാസനം ഉൾപ്പെടുത്തിയിരിക്കുന്നു (ലൂക്കോ. 24:46-47). അപ്പോസ്തോലപ്രവൃത്തി ഒന്നാം അദ്ധ്യായത്തിലും സുവാർത്താപ്രഖ്യാപനം യരുശലേമിൽ ആരംഭിച്ച് ലോകം മുഴുവൻ വ്യാപിപ്പിക്കുവാൻ ആഹ്വാനം ചെയ്യുന്നു. ഈ സുവാർത്താ പ്രഖ്യാപനം ക്രിസ്തുവിന്റെ കഷ്ടാനുഭവം, മരണം, ഉയിർപ്പ് എന്നിവയുടെ അടിസ്ഥാനത്തിലായിരുന്നു. സമവീക്ഷണ സുവിശേഷത്തിൽ അപ്പോസ്തലന്മാരെ ഒരുക്കുന്നതും അയയ്ക്കുന്നതും പറയുന്നുണ്ട്. (മത്താ. 10:1-11, മർ. 6:7, ലൂക്കോ. 10:1-12). വി. യോഹന്നാൻ, സുവിശേഷവും മൂന്നു ലേഖനങ്ങളും എഴുതിയതിൽ പ്രധാനമായി മൂന്നു ലക്ഷ്യങ്ങൾ ഉണ്ട്. 1) യേശുക്രിസ്തുവിന്റെ വിശ്വാസത്തിലേക്ക് ജനത്തെ കൊണ്ടുവരിക. 2) യേശു ജഡത്തിൽ വന്നു എന്നുള്ള അചഞ്ചല വിശ്വാസത്തിൽ അവരെ കാത്തുസൂക്ഷിക്കുക (1 യോഹ. 4:2-3). 3) ക്രിസ്തുവിലുള്ള കൂട്ടായ്മ വിശ്വാസികളിൽ നിലനിർത്തുക. ഈയൊരു ചട്ടക്കൂട്ടിൽ വി. യോഹന്നാന്റെ എല്ലാ എഴുത്തുകളും ലോകമിഷന് ശിഷ്യന്മാരുടെ വിളിയിൽ കാര്യമായ താല്പര്യം പ്രകടമാക്കുന്നു (യോഹ. 4:35-38, 13:20, 17:18). കർത്താവിന്റെ ഉയിർപ്പിനുശേഷം മിഷനുവേണ്ടിയുള്ള ശരിയായ അനുശാസനം നൽകുന്നു (യോഹ. 20:21-23).

**3. മിഷൻ-ക്രിസ്തുവിന്റെ ജീവിതത്തിലും ശുശ്രൂഷകരിലും**

''കാലം തികഞ്ഞു ദൈവരാജ്യം സമീപിച്ചിരിക്കുന്നു, രൂപാന്തരപ്പെട്ട് സുവിശേഷത്തിൽ വിശ്വസിപ്പിൻ'' (മർക്കൊ. 1:14-15). ഈ വാക്യം യേശുക്രിസ്തുവിന്റെ സാന്നിദ്ധ്യത്തിന്റെയും ശുശ്രൂഷയുടെയും യുഗാന്ത്യപരമായ സ്വഭാവം വ്യക്തമായി കാണിക്കുന്നു.

**a. യേശുവിന്റെ മിഷൻ ആഗോളപരമാണ്**

ക്രിസ്തുവിന്റെ പ്രവർത്തനം ഒരിക്കലും യഹൂദരുടെ അതിർത്തികൾക്കുള്ളിൽ പരിമിതപ്പെടുത്തിയിരുന്നില്ല. പുറജാതികൾ തന്റെ സഹായം അപേക്ഷിക്കുന്നതും അവരുടെ അപേക്ഷകൾക്ക് മറുപടി നൽകുന്നതായും കാണാം. (മത്താ. 8:5-10, ലൂക്കൊ. 7:1-9, യോഹ. 4:46-52, മർക്കൊ. 7:24-30) എല്ലാ യിസ്രായേലിനും വേണ്ടിയുള്ള തന്റെ രക്ഷാകര വേലയിലൂടെ സമസ്ത ലോകത്തിന്റെയും രക്ഷയായിരുന്നു തന്റെ ലക്ഷ്യം. യേശുക്രിസ്തുവിന്റെ മിഷനിൽ സുവിശേഷ പ്രഖ്യാപനം, വിമോചനം, നീതി എല്ലായിടത്തുമുള്ള എല്ലാ ജനങ്ങളുടെയും വികസനവും അവകാശങ്ങളും ഉൾപ്പെട്ടതായിരുന്നു. ക്രിസ്തുവിലുള്ള വിമോചനത്തിന്റെ സുവാർത്ത, സമസ്ത ജീവിതത്തെയും സമസ്ത ലോകത്തെയും സ്പർശിക്കുന്നു. ആവശ്യമായ പ്രതികരണങ്ങളും ഉൾക്കൊള്ളുന്നു.

**b. ക്രിസ്തു അയയ്ക്കപ്പെട്ടവൻ**

യെശയ്യാ പ്രവാചകൻ പ്രഖ്യാപിച്ചതുപോലെ ദൈവത്താൽ അയയ്ക്കപ്പെട്ടവനാണ് യേശു (ലൂക്കോ. 4:17-21, യെശ. 61:1). യേശുക്രിസ്തുവിന്റെ സമസ്ത ജീവിതവും ഒരു മിഷനറി സമർപ്പണത്തിന്റെ ജീവിതമായിരുന്നു (യോഹ. 4:34-38). അവനിൽ

വിശ്വസിച്ച ശമര്യാക്കാരെ (യോഹ. 4:39-41) കൊയ്ത്തിന് വിളഞ്ഞിരിക്കുന്ന വയലുകളായി പരാമർശിച്ചിരിക്കുന്നു (4:3). ''എന്നെ അയച്ചവന്റെ വേല തികയ്ക്കുന്നതത്രെ എന്റെ ആഹാരം'' എന്ന പരാമർശം വഴി ഒരു മിഷനറി ആയിരിക്കാതെ തനിക്കു ജീവിക്കുവാൻ കഴിയുകയില്ല എന്നു വ്യക്തമാക്കുന്നു.

**c. യേശുവിന്റെ മിഷനറി ജീവിതം-ആന്തരിക ജീവന്റെ പ്രകടനമായിരുന്നു.**

പുത്രനായ ക്രിസ്തു, പിതാവുമായുള്ള കൂട്ടായ്മ യുടെയും സ്നേഹത്തിന്റെയും ജീവിതത്തിലൂടെ പിതാവിനെ വെളിപ്പെടുത്തി. തന്റെ ഭൂമിയിലെ സ്നേഹജീവിതത്തിലൂടെ, അവനിലുള്ള വിശ്വാസ ത്തിലൂടെ ആ ജീവിതത്തിൽ പങ്കാളിയാകുവാൻ അവൻ മനുഷ്യരെ ക്ഷണിക്കുന്നു (യോഹ. 20:31). ഈ ജീവിതം സത്താത്മകമായി കൂട്ടായ്മയുടെയും സ്നേഹത്തിന്റെയും ജീവിതമായിരുന്നു. യേശു വിന്റെ ജീവിതം സ്നേഹമായ ദൈവത്തിന്റെ കൂദാ ശയായിരിക്കെ അത് സാത്താപരമായ മിഷനറി ജീവിതമാണ്. താൻ ഏവൻഗേലിയോനും അപ്പോ സ്തലനും (അയയ്ക്കപ്പെട്ടവൻ) ആണ്. രണ്ടും ക്രിസ്തു എന്ന വ്യക്തിയിൽ അഭേദ്യമായി ചേർന്നി രിക്കുന്നു.

**4. ആദിമ ക്രിസ്തീയ സമൂഹത്തിലെ മിഷൻ**

കർത്താവ് തന്റെ ജീവിതകാലത്തുതന്നെ ശിഷ്യന്മാരോട് മിഷൻ തുടരുവാൻ പറഞ്ഞി രുന്നു. അത് തന്റെ വചനത്തിലൂടെ വ്യക്തമാണ് (മർക്കോ.6:7-11, ലൂക്കോ. 9:1-5, 10:1-2, മത്താ. 9:37, 10:16). ഈ വചനങ്ങൾ അവരുടെ ഭാവി ദൗത്യത്തെ സ്വാധീനിച്ചിട്ടുണ്ട്. ''എന്നെ അനുഗമിക്ക'' എന്ന് വിളിക്കുമ്പോൾതന്നെ ''ഞാൻ നിങ്ങളെ മനു ഷ്യരെ പിടിക്കുന്നവരാക്കും'' എന്ന് അതിനോടു കൂട്ടിച്ചേർത്തത് യേശുവിന്റെ തന്നെ ദൗത്യത്തിൽ ശിഷ്യന്മാരെ നിയമിച്ചു എന്നു കാണിക്കുന്നു. (മത്താ. 9:35, മത്താ. 10:7-8)

**5. മിഷൻ പൗലോസിന്റെ വീക്ഷണത്തിൽ**

വി. പൗലോസിന്റെ മിഷനെപ്പറ്റിയുള്ള ദർശന ങ്ങൾ അദ്ദേഹത്തിന്റെ ലേഖനങ്ങളിൽ നിന്നും മനസ്സിലാക്കാം. സുവിശേഷീകരണത്തെപ്പറ്റിയുള്ള അദ്ദേഹത്തിന്റെ ഉൾബോധ്യവും പ്രാധാന്യവും റോമാ ലേഖനം 10:9-17 വാക്യങ്ങളിൽ കാണാം. ക്രിസ്തുവിൽ ദൈവം വെളിപ്പെട്ടു എന്ന സത്യ ത്തിലാണ് പൗലോസിന്റെ മിഷൻ പ്രവർത്തന ത്തിന്റെ പ്രേരണ. പുറജാതികളുടെ അപ്പോസ്തലൻ എന്ന നിലയിലാണ് തന്റെ മിഷൻ എന്നതിനെപറ്റി പൂർണ്ണ ബോധ്യമുണ്ടായിരുന്നു (അപ്പോ. 9:13-16, ഗലാ. 1:12-15, എഫെ. 3:2). വിളി അദ്വിതീയമായ താണെന്നതിന്റെ ബോദ്ധ്യം ഉണ്ടായിട്ടും നിഗളി ക്കാതെ താഴ്മയോടുകൂടിയാണ് എല്ലാം ചെയ്തത് (2 കൊരി. 11:28, കൊലൊ. 1:24). മറ്റുള്ളവരെക്കാൾ കൂടുതൽ വേല ചെയ്തു എന്ന് അവകാശപ്പെട്ടു (1 കൊരി. 15:10, 2 കൊരി. 11:5). താൻ ക്രിസ്ത്യാനി കളായിട്ടുള്ളവർക്ക് മാതൃകയായി (2 തെസ്സ. 3:7). പൗലോസിന്റെ വീക്ഷണത്തിൽ ഒരു സമ്പൂർണ്ണ മനുഷ്യനെ സൃഷ്ടിക്കുകയാണ് സുവിശേഷീകര ണത്തിന്റെ ലക്ഷ്യം. വിശ്വാസത്തിലൂടെയും, മാമോ ദീസായിലൂടെയും ജഡം, പാപം, മരണം എന്നീ അടിമത്തങ്ങളിൽ നിന്ന് സ്വതന്ത്രനാകുന്നു. ഈ സ്വാതന്ത്ര്യം അവന് നൽകപ്പെട്ടത് ജീവദായകമായ ആത്മാവിന്റെ ദാനത്തിലൂടെയാണ്. ആത്മാവി നാൽ വിശ്വാസികൾ ദൈവത്തിന്റെ പുത്രന്മാരാ യിത്തീരുന്നു (ഗലാ. 4:6, റോമ. 8:15).

**ഉപസംഹാരം**

ക്രിസ്ത്യാനികളായ നാം ഓരോരുത്തരും ക്രിസ്തു വിന്റെ മിഷനറിമാരാണ്. ജീവിതം കൊണ്ടും വചനം കൊണ്ടും ക്രിസ്തുവിന് സാക്ഷികളാകേണ്ടവരാണ്. നമ്മുടെ നിയോഗം തിരിച്ചറിഞ്ഞ് ജീവിക്കുവാനും പ്രവർത്തിപ്പാനും നാം പ്രതിജ്ഞാബന്ധരാകണം. അപ്രകാരം ജീവിക്കുകയും പ്രവർത്തിക്കുകയും ചെയ്യു മ്പോഴാണ് നാം ദൈവത്തിന്റെ മക്കളും ദൈവരാജ്യ പ്രജകളുമായി തീരുന്നത്. ആ ദൗത്യവും ലക്ഷ്യവും നമുക്ക് പിന്തുടരാം.



5-ാം പേജിൽ നിന്നും തുടർച്ച

നിത്യമായ വാസവും, മരിച്ചവരുടെ പുനരുത്ഥാനവും നമുക്ക് കേവലം ആശ്വാസവാക്കുകൾ മാത്രം അല്ല. നാം അഭിമുഖീകരിക്കുന്ന യാഥാർഥ്യം ആണ് എന്നതായിരിക്കട്ടെ നമ്മുടെ ആശ്വാസം. നമ്മുടെ കർത്തവിന്റെ മുഖപ്രത്യക്ഷതയിൽ മുഖാമുഖം തന്റെ വിശുദ്ധന്മാരും, മാലാഖമാരുമൊത്തുള്ള ആ സ്വർഗ്ഗീയ വാസത്തിന് നമ്മുടെ എല്ലാ വാങ്ങി പോയവർക്കും ശേഷിക്കുന്ന നമുക്കും ഇടയാകട്ടെ എന്ന് പ്രാത്ഥിക്കുന്നു. ദുഃഖം അല്ല പ്രത്യാശയാണ് നമ്മെ മുമ്പോട്ട് നയിക്കേണ്ടത്. ദൈവം ദുഃഖത്തിൽ ആയിരിക്കുന്നവരുടെ കണ്ണീരുകളെ തുയ്ക്കട്ടെ ദൈവീക സമാധാനത്താൽ ആശ്വാസം നൽകട്ടെ.






സഖറിയാ പെരുമ്പടവം

# എഴുപത്തിരണ്ട് അറിയിപ്പുകാർ

"അനന്തരം കർത്താവു വേറെ എഴുപതു പേരെ നിയമിച്ചു, താൻ ചെല്ലുവാനുള്ള ഓരോ പട്ടണത്തിലേക്കും സ്ഥലത്തിലേക്കും അവരെ തനിക്കു മുമ്പായി ഈരണ്ടായി അയച്ചു'' (ലൂക്കോ.10:1)

എഴുപത് അറിയിപ്പുകാരെക്കുറിച്ച് വി. വേദപുസ്തകത്തിലെ പരാമർശമാണ് ലൂക്കോസിന്റെ സുവിശേഷം പത്താം അദ്ധ്യായത്തിൽ മുഴുവൻ നാം കാണുന്നത്. കർത്താവിന്റെ പരസ്യശുശ്രൂഷാകാലത്ത് പന്ത്രണ്ടു ശിഷ്യന്മാരെ കൂടാതെ എഴുപതുപേരെ സുവിശേഷവേലയ്ക്കായി അയച്ചു. ഇവരെയാണ് അറിയിപ്പുകാർ എന്നു വിളിക്കുന്നത്. ഇവരുടെ സംഖ്യ എഴുപത് എന്ന് പല രേഖകളിലും പരാമർശിക്കുന്നുണ്ട്. അതിൽനിന്ന് വ്യത്യസ്തമായ എഴുപത്തിരണ്ട് എന്ന സംഖ്യയും മറ്റു പല കൈയ്യെഴുത്തുപ്രതികളിലും, സുറിയാനി, ലത്തീൻ പരിഭാഷകളിലും കാണുന്നു. പക്ഷേ അതിനൊരു കൃത്യത അവകാശപ്പെടാൻ രേഖകളുടെ അടിസ്ഥാനത്തിൽ സാധിക്കുന്നില്ല താനും. ലൂക്കോസിന്റെ സുവിശേഷത്തിലെ എഴുപത് പേരോട് കൂടെ മർക്കോസിനെയും ലൂക്കോസിനെയും കൂടി ചേർത്താണ് സുറിയാനി പാരമ്പര്യത്തിൽ എഴുപത്തിരണ്ട് എന്ന് പൊതുവെ പറയുന്നത്. അവരെ കൂടാതെ ചില രേഖകളിൽ പൗലോസും ബർന്നബാസും കടന്നുവരുന്നുണ്ട്.

എഴുപത് എന്നുള്ളത് യഹൂദപാരമ്പര്യത്തിൽ പ്രാധാന്യമർഹിക്കുന്ന സംഖ്യയാണ്. മോശയെ സഹായിക്കാൻ തിരഞ്ഞെടുത്തത് എഴുപതു മൂപ്പന്മാരെയാണ് (സംഖ്യ. 11:16, 17, 24, 25). യഹൂദന്മാരുടെ പരമാധികാരസമിതിയായ സന്നിദ്രീം സംഘത്തിന്റെ അംഗസംഖ്യ എഴുപതായിരുന്നു. മാത്രമല്ല, യഹൂദവീക്ഷണത്തിൽ ലോകത്തിലെ വിജാതീയ ജനതകൾ എഴുപത് ആയിരുന്നു. സുറിയാനി പാരമ്പര്യത്തിൽ 72 ആയിട്ടാണ് കണക്കാക്കുന്നത്. ഗോത്രംപ്രതി ആയാൽ 72, ഉല്പത്തി 10 ൽ പറയുന്ന ജനതകളുടെ സംഖ്യ ആയാൽ 70, സന്നിദ്രീം സംഘത്തിൽ അംഗങ്ങൾ 70, മോശ നിയമിച്ച മൂപ്പന്മാർ 70 എന്നിങ്ങനെ പല വ്യാഖ്യാനങ്ങൾ കാണാവുന്നതാണ്. പന്ത്രണ്ടു ശ്ലീഹന്മാരുടെ ദൗത്യം യിസ്രായേലിലെ പന്ത്രണ്ടു ഗോത്രങ്ങളുടെ ഇടയിലായിരുന്നെങ്കിൽ, എഴുപത് അറിയിപ്പുകാരുടെ ദൗത്യം യിസ്രായേലിനു പുറത്തുള്ള വിജാതീയരുടെ ഇടയിലുള്ള പ്രേഷിതത്വത്തെ സൂചിപ്പിക്കുന്നതായി കണക്കാക്കാം.

സുവിശേഷകന്മാരിൽ മർക്കോസും ലൂക്കോസും അറിയപ്പെടുന്നത് 'അറിയിപ്പുകാർ' (മ്സബറോനോ) എന്ന പേരിലാണ്. മുകളിൽ പറഞ്ഞ എഴുപതു പേരോടുകൂടി സുവിശേഷകന്മാരായ രണ്ടുപേരെയും ചേർത്താണ് എഴുപത്തിരണ്ട് അറിയിപ്പുകാർ എന്നു പറയുന്നതെന്നു കരുതാം. എഴുപതുപേർ ആരൊക്കെ എന്നുള്ളതിനെപ്പറ്റി ചില പുരാതന രേഖകളിലും ബൈബിൾ പഠനങ്ങളിലും ഉള്ളത് ഒഴിച്ചാൽ വ്യക്തമായ യാതൊരു രേഖകളും ലഭ്യമല്ല എന്നതാണ് സത്യം. പിൽക്കാലത്ത് സഭയിൽ പ്രമുഖരായി അറിയപ്പെട്ട പിതാക്കന്മാരുടെയും പേരുകൾ മേല്പറഞ്ഞ എഴുപത്തിരണ്ടു പേരിൽ ചേർത്തുപറയുന്ന പതിവും ഉണ്ടായിട്ടുണ്ട്. കൂടാതെ അപ്പോസ്തോല പ്രവൃത്തി ആറാം അദ്ധ്യായത്തിൽ നല്ല സാക്ഷ്യമുള്ള ഏഴു പുരുഷന്മാരെ (ശെമ്മാശന്മാർ) തിരഞ്ഞെടുക്കുന്ന സന്ദർഭം കാണുന്നുണ്ടല്ലോ (അപ്പോ.പ്രവൃ 6: 3-6). അവരുടെ

പേരുകൾ യഥാക്രമം ''വിശ്വാസവും പരിശുദ്ധാത്മാവും നിറഞ്ഞ പുരുഷനായ സ്തെഫാനൊസ്, ഫിലിപ്പൊസ്, പ്രൊഖൊരൊസ്, നിക്കാനോർ, തിമോൻ, പർമ്മെനാസ്, യെഹൂദമതാനുസാരിയായ അന്ത്യോക്യക്കാരൻ നിക്കൊലാവൊസ് എന്നിവരെ തിരഞ്ഞെടുത്തു,'' (അപ്പോ. പ്രവൃ 6:5). ഇവരുടെ പേരുകളും അറിയിപ്പുകാരുടെ കൂട്ടത്തിൽ കാണുവാൻ സാധിക്കുന്നുണ്ട്.

അറിയിപ്പുകാരുടെയും ശ്ലീഹന്മാരുടെയും ദൗത്യം, നിയോഗം എന്നിവയുടെ വിവരണത്തിൽ സുവിശേഷങ്ങളിൽ ലഭ്യമായ അറിവിന് തമ്മിൽ കാര്യമായ വലിയ വ്യത്യാസങ്ങളില്ല. കർത്താവ് എഴുപത് പുരുഷന്മാരെ മിഷനറിമാരായി-അപ്പോസ്തലന്മാരായി നിയമിക്കുന്നു. പന്ത്രണ്ടുപേരെപ്പോലെ പ്രമുഖരല്ലെങ്കിലും, എഴുപതുപേരും തങ്ങളുടെ ദൗത്യങ്ങൾ ഉത്സാഹപൂർവ്വവും തീക്ഷ്ണതയോടെയും നിർവഹിച്ചു. സഭയുടെ പാരമ്പര്യം സ്ഥിതീകരിക്കുന്ന അവരുടെ വിളി, സുവിശേഷം പ്രചരിപ്പിക്കുന്നതിൽ ഒരു സുപ്രധാന പങ്ക് അവർ നിറവേറ്റിയിരുന്നു. റോമൻ സാമ്രാജ്യത്തിലുടനീളം അവരുടെ കർത്താവിന്റെ സന്ദേശം വഹിച്ചു. ''കർത്താവിന്റെ സ്വർഗ്ഗാരോഹണത്തിനുശേഷം സഭയിലെ ഏറ്റം ഉയർന്ന പൗരോഹിത്യപദവിയിൽ ശ്ലീഹന്മാരും അവരുടെ അടുത്ത പടിയിൽ ഈ എഴുപതുപേരും ഏകദേശം മേൽപ്പട്ട ക്കാരും പട്ടക്കാരും പോലെ വരുന്നു'' എന്നാണ് സുവിശേഷ വ്യാഖ്യാനത്തിൽ മലങ്കര മല്പാൻ കോനാട്ട് എബ്രാഹം കശീശ പറയുന്നത്. മലങ്കരസഭാ പഞ്ചാംഗപ്രകാരം ജൂലൈ അഞ്ചിന് എഴുപത്തി രണ്ട് അറിയിപ്പുകാരുടെ പൊതുവായ ഓർമ്മ നിർവ്വഹിക്കുന്നു.

പുരാതന സുറിയാനി കൈയ്യെഴുത്തു ഗ്രന്ഥമായ സ്പർഹായെ എന്ന ജീവന്റെ പുസ്തകത്തിൽ അറിയിപ്പുകാരിൽ ഭൂരിഭാഗം പേരുടെയും ലഘു ജീവചരിത്രരേഖ നൽകിയിട്ടുണ്ട്. അതിൽ നൽകിയിട്ടുള്ള അറിയിപ്പുകാരുടെ പേരുകൾ ഇപ്രകാരമാണ്. ആദായി, അഗ്ഗായി, അനന്യാസ്, ലാസർ, മലിയ, കേഫാ, ബർന്നബാസ്, സുസ്തനയുസ്, ക്രിസ്ഫോസ്, യൗസേഫ്, നിക്കോദീമോസ്, നഥാനിയേൽ, യൂസ്തോസ്, ശീലാസ്, യഹൂദാ, അമ്മോനിയോസ്, നീഗർ, ഈയാസോസ്, മനയേൽ, റൂഫസ്, അലക്സാന്ത്രയോസ്, ശെമവൂൻ, ലൂക്കിവോസ്, ക്ലേയോപ്പ, ശെമവൂൻ, യോസി, യാക്കോബ്, തൗറാനോസ്, ഫുർത്തോസ്, സബ്രീവോൻ, മമ്തൂസ്, അന്ത്രോനിക്കോസ്, യൂനീസ്/യൂനിയാസ്, തീത്തൂസ്, ഫത്രോബോസ്, അസുൻകൃത്തോസ്, ഹെർമ്മാസ്, കൂറിയോസ്, അറിസ്തോബുലോസ്, ദീമോസ്, തീമോത്തിയോസ്/തീമോത്തി, ലേവി, എഫ്രേം, നിക്കാനോർ, സിൽവ്വാനോസ്, യൂഹാനോൻ, ത്രാസ്സിയൂസ്/തർതിയൂസ്, ഗായൂസ്/ഗായോസ്, മർത്താലോസ്, ലൈസൺ/ലിസൺ, സഖേയൂസ്/സഖായി, വിധവാ നന്ദനൻ, ശെമവൂൻ, ഒളിമ്പസ്സ്/ഒലുംപാസ്, സ്തേഫാനോസ്, സ്താക്കോസ്/എസ്തക്കോസ്, ആഫീലോസ്/അപ്പെല്ലോസ്, തിയാക്രീത്തൂസ്, അരിസ്റ്റാർക്കസ്, ശീമോൻ, എസ്തപ്പാനോസ്, ഫിലിപ്പോസ്, ഫ്രൊക്കോസ്, യൂക്കസ്തിയോൻ, യോസേഫ്, നിക്കാനോർ, തീമോൻ, പർമീനിയോസ്, നിക്കോളാസ് എന്നിങ്ങനെയാണ്.

അതുപോലെ തന്നെ സുറിയാനി സഭാ പിതാവായ മീഖായേൽ റാബോയുടെ സൃഷ്ടിചരിത്രഗ്രന്ഥമായ The Syriac Chronicle of Michael Rabo (The Great) A Universal History from the Creation എന്ന ഗ്രന്ഥത്തിൽ അറിയുപ്പുകാരുടെ രണ്ട് പട്ടികകൾ കൊടുത്തിട്ടുണ്ട്. അതിൽ ഒന്നിൽ അവരുടെ പേരും മരണസ്ഥലങ്ങളും പരാമർശിക്കുന്നു. മറ്റൊന്നിൽ പേരുകൾ മാത്രമാണ് നൽകിയിട്ടുള്ളത്. ആദ്യ പട്ടിക ഇപ്രകാരമാണ്.

1. Addai preached in Edessa and baptized King Agar. He died in this city
2. Aggai preached in Cophanaya, Beth Hozai and outer Armenia. The heathens broke his legs andle died
3. Sirinos, son of Abgar. He died in Edessa.
4. Hananya, who baptized Paul. He preached in Damascus and Elad. He was killed by Balash the army general of Aretas. He died in Arnael.
5. Lazarus, brother of Mary, preached in Cyprus where he also died.
6. Melea preached in Homs, Ba'lback, Rustan and Hama. He died at Shayzar.
7. Cepha, about whom Paul wrote preached in Rhodes and was cast into the sea.
8. Sosthines preached in Pontus and was cast into the sea by order of the prefect Nonus.
9. Qriscos preached in Kalania. He starved to death while imprisoned in Alexandria.
10. Barnabas preached in Italy and Claudia. He died in Samos.
11. Joseph of Arimathea preached in Galilee and the Decapolis. He died in his own house.
12. Nicodemus, who received the apostles, preached in Jerusalem where he also died.

13. Nathanael preached in the Hawran Mountain. He was stoned to death there.
14. Justus preached in Tiberias and Caesarea where he also died.
15. Judah, brother of James, preached in Bashan and died in Ludd.
16. Shila preached in Galatia where he died.
17. Ammonios preached in Melitene where he died.
18. Migla preached in Tyana and died.
19. Jason was cast to beasts.
20. Olympas who is Manael was burned by fire in Akka.
21. Rufus preached to Beth Dalmaya who killed him.
22. Alexander, who Heraleopolis cast to death into the pit.
23. Simon the Cyrene, who was killed by the sword.
24. Lucius, who was dragged by horses and his bones were broken up.
25. Cleophas, who preached in Ludd where he was killed.
26. Simon son of Cleopa. He became a bishop of Jerusalem. He was crucified by the governor Irenacus when he was an old man about hundred years old.
27. Jasi was killed in Dar'a while preaching
28. Jacob, was killed with his brother in Tarsus.
29. Bitarsus. He was cast into the furnace in Laodicea and died.
30. Mamatos, who preached in Ethiopia and died there.
31. Andronicus preached in Ilyria and died there.
32. Junias was captured and killed in Samos,
33. Titus died in Crete.
34. Junas Probus died in Chalcedon.
35. Hermas, the shepherd, died in Antioch.
36. Qrisis preached Birilon and died in Chersone.
37. Socrates went to Beth Houzaye where he died.
38. Krispan preached in.... and died there.
39. Narcissus died in Greece.
40. Aristobulus preached and died in Isauriya.
41. Demas was cast into a fiery furnace in Cilicia.
42. Timothy became a bishop for Ephesus and was buried in Tutania.
43. Luke, the evangelist, preached in the Greek language in Alexandria and was killed in the great city of Thebes.
44. Mark, the evangelist, preached in the city of Rome in the Latin language and was killed in the country of Phanios.
45. Levi preached in Phanios and was killed by Chronos.
46. Ephraim died in Baisan.
47. Nicetas died in Tiberias.
48. Herod was killed in Akka.
49. Silwanus was killed in Akka.
50. John was cast to the beasts in the theater of Ba'lback.
51. Theodore died in Ba'lback.
52. Stephen was stoned in Jerusalem.
53. Nigeos was killed by Caiaphas in the Temple.
54. Morotolos preached to the Barbarians and was killed in Niktamotos.
55. Laison died in Apamea in the lime storehouse.

56-57. Zacchaeus and the young man, son of the widow who was raised from the dead. Both were killed in Hawarin in the wilderness.

58. Simon the leper was flogged to death by the Jews in Rama.

59-60-61. Cleophas, Esphana and Stelios died in prison in Tarsus.

62. Apollon was burned by the judge Sparacleus in Apamea.

63-64. Euphistan and Simon were killed by the prefect in Byzantium.

65. Theophilus died in peace and was buried in Egypt.
66. Prismus died in peace in Galilee.
67. Barnabas preached in Arnoun and died in prison.

68-69. Zabdai and Malael were suffocated by smoke by the heathens in Seleucia. The Seventy

നിന്നാണ് ഈ പട്ടിക ക്രോഡീകരിച്ചിരിക്കുന്നതെന്ന് മിഖായേൽ റാബോ രേഖപ്പെടുത്തിയിട്ടുണ്ട്. ഇവയെ കൂടാതെ മലങ്കരയിൽ വിരചിതമായ രണ്ട് പട്ടികകൾ കൂടെ ഉണ്ട്. ഒന്നാമത്തെത് 1873 ൽ ഇടവഴിക്കൽ പീലിപ്പോസ് കോറെപ്പിസ്കോപ്പാ രചിച്ച സുറിയാനി സഭാ പഞ്ചാംഗത്തിലേതാണ്. ആ പട്ടിക ആരംഭിക്കുന്നത് പൗലോസ് എന്ന പേരിലാണ്. അത് മറ്റുള്ള പട്ടികയിൽ നിന്നെല്ലാം അതിനെ വ്യത്യസ്തമാക്കി നിർത്തുന്നു. എഴുപത് പേരുടെ പട്ടികയോട് പീലിപ്പോസ് കോറെപ്പിസ്കോപ്പാ ചേർത്തിരിക്കുന്ന രണ്ട് പേരുകൾ പൗലോസിന്റെയും ബർന്നബായുടെയും ആണ്. പൌലോസിനേയും ബർനബായേയും കൂടെ എണ്ണത്തിൽ കൂട്ടി 72 അറിയിപ്പുകാരെന്നും പുറുവത്തിങ്കലേ പറഞ്ഞുവരുന്നു'' (സുറിയാനി സഭാ പഞ്ചാംഗം, പേജ് 31, 32).

രണ്ടാമത്തേത് കോട്ടയം മാർ തോമസ്സ് പ്രസ്സിൽ 1906 ൽ അച്ചടിച്ച വാകത്താനം ഗീവറുഗീസ് റമ്പാനാൽ (ബസേലിയോസ് ഗീവർഗീസ് പ്രഥമൻ കാതോലിക്കാ) രചിക്കപ്പെട്ട മലങ്കര ഇടവക പഞ്ചാംഗം (1907) – ത്തിലേതാണ്. അതിൽ ആദ്യ പേര് ആദായിയുടെ തന്നെയാണ്. സുറിയാനി പഞ്ചാംഗത്തിലേതു പോലെ പൗലോസിന്റെ പേര് പട്ടികയിൽ ഇല്ലെങ്കിലും അവസാന ഭാഗത്ത് ''പൌലോസിനെയും ബർനബായേയും കൂടി എണ്ണി 72 അറിയിപ്പുകാരെന്നു പറഞ്ഞു വരുന്നു. (70 പേരിൽ) ഏഴമതായി പേരുകാണുന്ന് ബർനാബാ വേറൊരു ബർനാബായാണ'' (മലങ്കര ഇടവക പഞ്ചാംഗം) എന്ന് രേഖപ്പെടുത്തിയിട്ടുണ്ട്.

പിന്നീടുള്ള ലഭ്യമായ മറ്റൊരു പട്ടിക The Seventy എന്ന പേരിൽ ഓർത്തഡോക്സ് സ്റ്റഡി ബൈബിളിൽ നൽകിയിരിക്കുന്നതാണ്. ആ പട്ടികയിൽ അറിയിപ്പുകാരുടെ പേരും, ഓർമ്മദിനങ്ങളും, പുതിയനിയമ റഫറൻസുകളും ചേർത്തിരിക്കുന്നു. ഈ ലേഖനത്തിന്റെ അവസാനം ആ പട്ടിക അപ്രകാരം തന്നെ ചേർത്തിരിക്കുന്നു. കൃത്യമായ അല്ലെങ്കിൽ സുലഭമായ രേഖകൾ ഒന്നും ലഭ്യല്ലെങ്കിലും പുരാതനകാലം മുതൽക്കേ എഴുപത്തിരണ്ട് അറിയിപ്പുകാർ നമുക്ക് സുപരിചിതരാണ്. നമ്മുടെ ജീവിതത്തിലും പ്രസംഗത്തിലും എല്ലാം അവർ ധാരാളമായി ഇടം പിടിച്ചിട്ടുണ്ട്. കൂടുതൽ ഗഹനമായ പഠനങ്ങളിലേക്ക് പ്രവേശിച്ചാൽ ഒരു പക്ഷേ അവരുടെ വിശാലമായ ജീവിതത്തിന്റെ രേഖകൾ ലഭ്യമായേക്കാം. എന്നിരുന്നാലും വിശുദ്ധർ ജീവിക്കുന്നത് രേഖകളെക്കാൾ ഉപരി വിശ്വാസിയുടെ ഹൃദയത്തിൽ ആണല്ലോ. ഈ പുണ്യപിതാക്കന്മാരുടെ പ്രർത്ഥന നമുക്ക് കോട്ടയായിരിക്കട്ടെ...

| NAME | COMMEMORATED | NT REFERENCE |
|---|---|---|
| Achaicus | June 15 | 1Co 16:17 |
| Agabus | Apr. 1; May 26 | Acts 11:28; 21:10 |
| Amplias | Oct. 31 | Rom 16:8 |
| Ananias | Oct. 1 | Acts 9:10–17; 22:12 |
| Andronicus | May 17; July 30 | Rom 16:7 |
| Apelles | Sept. 10; Oct. 31 | Rom 16:10 |
| Apollos | Mar. 30; Dec. 8 | Acts 18:24; 19:1; 1Co 1:12; 3:4–22; 4:6;16:12; Tts 3:13 |
| Aquila | July 14 | Acts 18:2, 18, 26; Rom 16:3; 1Co 16:19; 2Ti 4:19 |
| Archippus | Feb. 19; July 6 | Col 4:17; Phm 2 |
| Aristarchus | Apr. 15; Sept. 27 | Acts 19:29; 20:4; 27:2; Col 4:10; Phm 24 |
| Aristobulus | Mar. 16; Oct. 31 | Rom 16:10 |
| Artemas | Oct. 30 | Tts 3:12 |
| Asyncritus | Apr. 8 | Rom 16:14 |
| Barnabas | June 11 | Acts 4:36; 9:27; 11-15; 1Co 9:6; Gal 2:1, 9,13; Col 4:10 |
| Caesar | Mar. 30; Dec. 8 | |
| Carpus | May 26 | 2Ti 4:13 |
| Clement | Sept. 10 | Php 4:3 |
| Cephas | Mar. 30; Dec. 8 | |
| Cleopas | Oct. 30 | Lk 24:18; Jn 19:25 |
| Crescens | July 30 | 2Ti 4:10 |
| Crispus | Oct. 4 | Acts 18:8; 1Co 1:14 |
| Epaphras | Jan. 4 | Col 1:7; 4:12; Phm 23 |
| Epaphroditus | Mar. 30; Dec. 8 | Php 2:25; 4:18 |
| Epaenetus | July 30 | Rom 16:5 |
| Erastus | Nov. 10 | Acts 19:22; Rom 16:23; 2Ti 4:20 |
| Euodias | Sept. 7 | Php 4:2 |
| Fortunatus | June 15 | 1Co 16:17 |
| Gaius | Nov. 5 | Acts 19:29; 20:4; Rom 16:23; 1Co 1:14; 3Jn 1 |
| Hermas | Mar. 8; Nov. 5.Rom 16:14 | |
| Hermes | Apr. 8; May 31Rom 16:14 | |
| Herodion | Mar. 28; Apr. 8; Nov.10 | Rom 16:11 |
| James, brother of the Lord | Nov. 23 | Mt 13:55; Mk 6:3; Acts 12:17; 15:13; Epistle of James |
| Jason | Apr. 22 | Acts 17:5–9 |

| | | |
|---|---|---|
| Justus | Oct. 30 | Acts 1:23; 18:7; Col 4:11 |
| Linus | Nov. 5 | 2Ti 4:21 |
| Lucius | Sept. 10 | Acts 13:1; Rom 16:21 |
| Luke the Evangelist | Oct. 18 | Col 4:14; 2Ti 4:11; Phm 24 |
| Mark the Evangelist (called John) Apr. 25 | Acts 12:12, 25; 15:37–39; Col 4:10; 2Ti 4:11; | Phm 24; 1Pt 5:13 |
| Mark | Sept. 27; Oct. 30 | |
| Narcissus | Oct. 31 | Rom 16:11 |
| Nicanor | July 28 | Acts 6:5 |
| Olympas | Nov. 10 | Rom 16:15 |
| Onesimus | Feb. 15 | Col 4:9; Phm 10 |
| Onesiphorus | Sept. 7; Dec. 8 | .2Ti 1:16; 4:19 |
| Parmenas | July 28 | .Acts 6:5 |
| Patrobus | Nov. 5 | Rom 16:14 |
| Philemon | Feb. 19; July 6; Nov. | 2Phm 1 |
| Philip the Deacon | Oct. 11 | Acts 6; 8; 21:8 |
| Philologus | Nov. 5 | Rom 16:15 |
| Phlegon | Apr. 8 | Rom 16:14 |
| Prochorus | July 28 | Acts 6:5 |
| Pudens | Apr. 15 | 2Ti 4:21 |
| Quadratus | Sept. 21 | |
| Quartus | Nov.10 | Rom 16:23 |
| Rufus | Apr. 8 | Mk 15:21; Rom 16:13 |

| | | |
|---|---|---|
| Silas (Silvanus) | July 30 | Acts 15:22–40; 16:19–40; 17:4–15; 18:5; 2Co 1:19; 1Th 1:1; 2Th 1:1; 1Pt 5:12 |
| Simeon, son of Cleopas | Apr. 27 | Mt 13:55; Mk 6:3 |
| Sosipater | Apr. 28; Nov. 10 | Rom 16:21 |
| Sosthenes | Mar. 30; Dec. 8 | 1Co 1:1 |
| Stachys | Oct. 31 | Rom 16:9 |
| Stephen the Archdeacon | Dec. 27 | Acts 6:5-7:60; 8:2; 11:19; 22:20 |
| Tertius | Nov. 10; Dec. 30 | Rom 16:22 |
| Thaddaeus | Aug. 21 | Mt 10:3; Mk 3:18 |
| Timon | July 28; Dec. 30 | Acts 6:5 |
| Timothy | Jan. 22 | Acts 16:1; 17:14, 15; 18:5; 19:22; 20:4; |
| Rom 16:21; 1 and 2 Timothy | | |
| Titus | Aug. 25 | 2 Co 2:13; 7:6–14; 8:6–23; 12:18; Gal |
| 2:1–3; Epistle to Titus | | |
| Trophimus | Apr. 15 | Acts 20:4; 21:29; 2Ti 4:20 |
| Tychicus | Dec. 8 | Acts 20:4; Eph 6:21; Col 4:7; 2Ti 4:12; |
| Tts 3:12 | | |
| Urbanus | Oct. 31 | Rom 16:9 |
| Zenas | Sept. 27 | Tts 3:13 |



3 -ാം പേജിൽ നിന്നും തുടർച്ച

വച്ചുനോക്കിയാൽ ഒരു പക്ഷേ നമ്മെപ്പോലെ നന്മയുള്ളവർ മറ്റാരും കാണില്ല. എന്നാൽ, നമ്മുടെ പ്രവൃത്തിയുടെ പശ്ചാത്തലത്തിൽ നോക്കിയാലോ? അപ്പോൾ കഥ ഏറെ വ്യത്യസ്തമായിരിക്കും.

നമ്മൾ വിശ്വസിക്കുന്ന കാര്യങ്ങൾ നന്മയായിട്ടുള്ള കാര്യങ്ങൾ തന്നെയായിരിക്കണം. അതുപോലെ, നമ്മൾ പ്രസംഗിക്കുന്നതും നന്മയായിട്ടുള്ള കാര്യങ്ങൾ തന്നെയായിരിക്കണം. എന്നാൽ, അതോടൊപ്പം നമ്മുടെ പ്രവൃത്തി നമ്മുടെ വിശ്വാസങ്ങളോടും പ്രസംഗങ്ങളോടും ഒത്തുപോകുമെന്നു നാം ഉറപ്പുവരുത്തണം.

വാക്കും പ്രവൃത്തിയും ഒരുമിച്ചു കൊണ്ടുപോവുക അത്ര എളുപ്പമുള്ള കാര്യമല്ല. എന്നാൽ, വാക്കും പ്രവൃത്തിയും ഒരുമിച്ചു കൊണ്ടുപോകാത്തിടത്തോളം കാലം നമുക്കെങ്ങനെ നമ്മെക്കുറിച്ച് അഭിമാനിക്കാൻ സാധിക്കും?

നമ്മുടെ ജീവിതത്തിൽ വാക്കും പ്രവൃത്തിയും തമ്മിൽ തെറ്റുന്നത് ഒരുപക്ഷേ മറ്റാരും അധികം അറിയുന്നുണ്ടായിരിക്കുകയില്ല. അതുപോലെ നമ്മുടെ കപടവേഷങ്ങൾ മറ്റാരും മനസിലാക്കിയെന്നും വരില്ല. പക്ഷേ, അപ്പോഴും നാം യഥാർഥത്തിൽ എങ്ങനെയുള്ളവരാണെന്നു ദൈവം അറിയില്ലേ? അതുപോലെ, നമ്മുടെ അന്തരാത്മാവും അനുനിമിഷം നമ്മെ കുറ്റം വിധിക്കില്ലേ?

വാക്കിലെന്നതിനെക്കാളേറെ പ്രവൃത്തിയിൽ നന്മയും മഹിമയും നമുക്ക് ഉറപ്പുവരുത്താം. മറ്റുള്ളവരുടെ മുമ്പിലെന്നതിനെക്കാളേറെ ദൈവത്തിന്റെ മുമ്പിൽ നമ്മുടെ നന്മയും മഹിമയും വിലയിരുത്താം. അപ്പോൾ നമ്മെക്കുറിച്ചുള്ള യഥാർഥചിത്രം വ്യക്തമാകും.





വർഗീസ് ജോൺ തോട്ടപ്പുഴ

# മാർ ഗ്രീഗോറിയോസ് ബാർ എബ്രായാ



*(മാർ ഗ്രീഗോറിയാസ് ബാർ എബ്രായാ കാലം ചെയ്ത് 700 വർഷം തികയുന്നതുമായി ബന്ധപ്പെട്ട് 1986 മേയ് ലക്കം (പേജ് 24 – 28) 'ഓർത്തഡോക്സ് യൂത്ത്' മാസികയിൽ പ്രസിദ്ധീകരിച്ച ലേഖനം).*

"പൗരസ്ത്യ കാതോലിക്കേറ്റ് നഭോമണ്ഡലത്തിലെ വെള്ളിനക്ഷത്രം'', ''പാശ്ചാത്യ-പൗരസ്ത്യ ദേശങ്ങളുടെ പ്രകാശം'' മുതലായ വിശേഷണങ്ങളിൽ അറിയപ്പെടുന്ന മാർ ഗ്രീഗോറിയാസ് ബാർ എബ്രായാ (Gregorios Bar Hebraeus) കാലം ചെയ്തിട്ട് 1986 ജൂലൈ 31-ാം തീയതി 700 വർഷം തികയുകയാണ്. അദ്ദേഹത്തിന്റെ ജീവിതകഥ നമുക്ക് അഭിമാനവും ആവേശവും പകരുന്നതാണ്.

വി. തോമ്മാശ്ലീഹായുടെ പിൻഗാമിയായി പൗരസ്ത്യ കാതോലിക്കാ സിംഹാസനത്തിൽ 69-ാമത്തെ കാതോലിക്കാ / മഫ്രിയാനാ (1264-1286) ആയിരുന്നു അദ്ദേഹം. വേദശാസ്ത്രം, തർക്കം, വൈദ്യം, വാനശാസ്ത്രം, സാഹിത്യം, ചരിത്രം, കാനോൻ മുതലായ വിവിധ വിഷയങ്ങളിലും ഗ്രീക്ക്, ലത്തീൻ, എബ്രായാ, സുറിയാനി, അറമായ (അരാമ്യ), അറബി മുതലായ ഭാഷകളിലും അഗാധ പാണ്ഡിത്യം നേടിയിരുന്നു, ബാർ ഏബ്രായാ. സുറിയാനി ഭാഷയ്ക്ക് ഗണ്യമായ സംഭാവന നൽകിയ അദ്ദേഹം ''സുറിയാനി ഭാഷാ സാമ്രാട്ട്'' ആയി അറിയപ്പെടുന്നു.

തുർക്കിയിലെ കപ്പദോക്യാ പ്രദേശത്തു യൂഫ്രട്ടിസ് (ഫ്രാത്ത്) നദിയുടെ തീരത്തു സ്ഥിതിചെയ്യുന്ന മിലീത്തിൻ (മിലിഷ്യാ) എന്ന പട്ടണത്തിൽ 1226-ൽ അഹറൂൻ എന്ന വൈദ്യന്റെ പുത്രനായി അദ്ദേഹം ജനിച്ചു. ബാല കാല നാമം ''അബുഅൽ ഫർജ്'' എന്നായിരുന്നു. പിതൃദത്തമായി അദ്ദേഹത്തിന്റെ പേരു യോഹന്നാൻ എന്നായിരുന്നു. ''ബാർ എബ്രയാ'' എന്ന പേരു പിന്നീടു സ്വീകരിച്ചതാണ്. ഗ്രീഗോറിയോസ് എന്ന പേര് എപ്പിസ്കോപ്പൽ നാമമാണ്. യൂഫ്രട്ടിസ് നദിയുടെ തീരത്തു ജനിച്ചതിനാൽ 'കടവിന്റെ പുത്രൻ' എന്നർത്ഥം വരുന്ന ''ബാർ എബ്രായാ'' എന്ന പേരു സ്വീകരിച്ചതാണെന്ന് ഹൂദായകാനോൻ മലയാള പരിഭാഷയിൽ പറയുന്നു. അദ്ദേഹത്തിന്റെ പിതാവായ അഹറൂൻ ഓർത്തഡോക്സ് വിശ്വാസിയായിത്തീർന്ന ഒരു യഹൂദൻ (എബ്രായൻ) ആയതിനാൽ ''എബ്രായന്റെ പുത്രൻ' എന്നർത്ഥമുള്ള ഈ പേരു സ്വീകരിച്ചതുമാകാം. നാട്ടുകാർക്കും വീട്ടുകാർക്കും പ്രിയങ്കരനായിരുന്ന ഈ ബാലൻ ആത്മീയ ജീവിതത്തിൽ അതീവശ്രദ്ധാലുവും വളരെ സമർത്ഥനുമായിരുന്നു. പവിത്രമായ ഒരു ജീവിതത്തിനുടമയായ തങ്ങളുടെ മകൻ ഒരു പുരോഹിതനായി തീരുമെന്നു മാതാപിതാക്കൾക്ക് സംശയമില്ലായിരുന്നു.

1243-ൽ മംഗോൾ ആക്രമണത്തെ തുടർന്നു അഹറൂൻ കുടുംബം മിലീത്തിൻ വിട്ട് അന്ത്യോഖ്യായിൽ താമസമാരംഭിച്ചു. അന്ത്യോഖ്യായിലും ട്രിപ്പോളിയിലും വിദ്യാഭ്യാസം പൂർത്തിയാക്കിയ അദ്ദേഹം ഒരു നെസ്തോറിയ സന്യാസ പട്ടക്കാരന്റെ ശിഷ്യനായി ചേർന്നു വൈദ്യം, തർക്കം മുതലായ വിഷയങ്ങളിൽ പാണ്ഡിത്യം നേടി. ഗുരുവിന്റെ നെസ്തോറിയ വിശ്വാസം പിന്തുടരാതെ തികഞ്ഞ ഒരു ഓർത്തഡോക്സ് വിശ്വാസിയായി അദ്ദേഹം വളർന്നു വന്നു.

അന്ത്യാഖ്യായിലെ ഇഗ്നാത്തിയോസ് രണ്ടാമൻ ദാവീദ് പാത്രിയർക്കീസ് ബാർ എബ്രായായ്ക്ക് വൈദിക പട്ടം നൽകി. 1246-ലെ സ്ളീബാ പെരുന്നാൾ ദിവസം ഇദ്ദേഹം മെത്രാനായി വാഴിക്കപ്പെട്ടു. ഗുബോസ്,

ലഖാബിൻ, ബനിയാ തുടങ്ങിയ ഭദ്രാസനങ്ങളിൽ ഭരിച്ചു. 1253-ൽ ആലപ്പോ ഭദ്രാസനാധിപനായി ഇദ്ദേഹം നിയമിക്കപ്പെട്ടു.

1258-ൽ ഇഗ്നാത്തിയോസ് സ്ലീബാ കാതോലിക്കാ കാലം ചെയ്തു. തുടർന്ന് ആറു വർഷത്തോളം കാതോലിക്കാ സിംഹാസനം ഒഴിഞ്ഞു കിടന്നു. 1264 ജനുവരി 19-ാം തീയതി ഞായറാഴ്ച സെലുക്യായിലെ സീസ് എന്ന സ്ഥലത്തെ മർത്ത്മറിയാമിന്റെ പള്ളിയിൽ വച്ച് ഇഗ്നാത്തിയോസ് പാത്രിയർക്കീസ് ഇദ്ദേഹത്തെ ''ഗ്രീഗോറിയോസ് ബാർ എബ്രായാ'' എന്ന പേരിൽ ''കിഴക്കിന്റെ കാതോലിക്കാ''യായി വാഴിച്ചു. വാഴ്ചയിൽ രാജാവും ഇതര സഭാ പ്രതിനിധികളും സംബന്ധിച്ചിരുന്നു. ബാബിലോണിയാ പാത്രിയർക്കീസ് (നെസ്തോറിയ കാതോലിക്കാ) മക്കീക്കാ രണ്ടാമൻ ഇദ്ദേഹത്തിന്റെ ബഹുമാനാർത്ഥം പ്രത്യേകം സ്വീകരണം നൽകി.

സഭയുടെ നിർണ്ണായകമായ ഒരു കാലഘട്ടത്തിലാണ് ബാർ എബ്രായാ സ്ഥാനമേറ്റത്. പ്രതിഭാശാലിയും മഹാനുമായിരുന്ന ഇദ്ദേഹത്തിന്റെ വാഴ്ചയോടെ സുറിയാനി സഭ നിദ്ര വിട്ടുണർന്നു. മംഗോൾ ആക്രമണം മൂലം നശിച്ചുകൊണ്ടിരുന്ന ബാഗ്ദാദ്, നിനവേ, ടബ്രിസ്, മറാഗേ, തിഗ്രീസ് മുതലായ സഭാ കേന്ദ്രങ്ങൾ സന്ദർശിക്കുകയും ശെമ്മാശന്മാരെയും കശീശന്മാരെയും എപ്പിസോപ്പ ന്മാരെയും വാഴിച്ചും ദയറാകളും പള്ളികളും സ്ഥാപിച്ചും സഭയെ ധന്യമാക്കി. പലപ്രാവശ്യം വി. മൂറോൻ കൂദാശ ചെയ്തു.

സഭയുടെ അഭിവൃദ്ധിയ്ക്കും വളർച്ചയ്ക്കും വേണ്ടി നിരന്തരം പരിശ്രമിക്കുകയും പ്രവർത്തിക്കുകയും ചെയ്യുന്നതിൽ അദ്ദേഹം ആനന്ദം കണ്ടെത്തി. പാത്രിയർക്കീസുമായി സന്തോഷത്തിലും സൗഹാർദ്ദ ത്തിലും കഴിയാൻ ആഗ്രഹിച്ചിരുന്നെങ്കിലും പതിവിനോ കാനോനോ വിരുദ്ധമായി അവർ പ്രവർത്തിച്ചാൽ അതിനെ എതിർക്കാനും അദ്ദേഹം മടിച്ചിരുന്നില്ല. ഒരിക്കൽ പാത്രിയർക്കീസ് തന്റെ വിരോധിക്കെതിരായി പരാതിയുമായി നടക്കുന്നതു കണ്ടപ്പോൾ 'പാത്രിയർക്കീസ് ആത്മീയകാര്യങ്ങൾക്കാണ് സമയം ചെലവാക്കേണ്ടത്' എന്നുപദേശിച്ച് പിന്തിരിപ്പിച്ചു.

1283-ൽ ഇഗ്നാത്തിയോസ് പാത്രിയർക്കീസ് കാലം ചെയ്തു. പകരം പീലക്സീനോസ് നെമ്രു എന്നൊരാളെ കാതോലിക്കായെ അറിയിക്കാതെ പാശ്ചാത്യർ പാത്രിയർക്കീസായി വാഴിച്ചു. ''കാതോലിക്കായ്ക്ക് കൈവയ്പ് നൽകേണ്ടതു പാത്രിയർക്കീസും പാത്രിയർക്കീസിന് കൈവയ്പ് നൽകേണ്ടത് കാതോലിക്കായും ആയിരിക്കണം'' എന്ന 869-ലെ കഫർത്തുത്തോ സുന്നഹദോസ് നിശ്ചയത്തിനു വിരുദ്ധമായ ഈ പ്രവർത്തിയിൽ അസന്തുഷ്ടനായ ബാർ എബ്രായാ അവരുമായി സംസർഗ്ഗം വെടിഞ്ഞു. ഇതിൽ കുണ്ഠിതനായ പാത്രിയർക്കീസ് സമാധാനം കാംക്ഷിച്ച് ക്ഷമയാചിച്ചിട്ടും ദൂതന്മാരെ അയച്ചിട്ടും കാതോലിക്കാ കനിഞ്ഞില്ല. പാത്രിയർക്കീസ് പലതവണ ശ്രമിക്കയും കാതോലിക്കായുടെ ഇഷ്ട ശിഷ്യനെ തന്നെ ദൗത്യവുമായി അയക്കുകയും ചെയ്തതിനാൽ കാതോലിക്കാ പാത്രിയർക്കീസിനു ശൽമൂസാ (സമ്മതപത്രം) എഴുതി. ശൽമൂസോയിൽ പാശ്ചാത്യരുടെ അകാനോനിക പ്രവർത്തികൾ പ്രത്യേകം ചൂണ്ടിക്കാണിക്കുകയും ചെയ്തിരുന്നു.

തിരക്കേറിയ എപ്പിസ്കോപ്പൽ ചുമതലകൾക്കിടയിൽ ചരിത്രം, നിയമം, ദൈവശാസ്ത്രം, വേദശാസ്ത്രം, തത്വശാസ്ത്രം, വ്യാകരണം, സാഹിത്യം മുതലായ വിഷയങ്ങളിൽ 31 ഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. ഈ ഗ്രന്ഥങ്ങൾ സഭയുടെ വില തീരാത്ത സമ്പത്താണ്. മൂലഗ്രന്ഥങ്ങൾ പലതും യൂറോപ്പിലെ വിവിധ ലൈബ്രറികളിൽ സൂക്ഷിച്ചിട്ടുണ്ട്. പല ഗ്രന്ഥങ്ങളും വിവിധ ഭാഷകളിലേക്ക് വിവർത്തനം ചെയ്തിട്ടുണ്ട്. പാമ്പാക്കുട ലൈബ്രറിയിൽ ചിലതിന്റെ കൈയ്യെഴുത്ത് പകർപ്പുണ്ട്. അദ്ദേഹത്തിന്റെ രണ്ടു ഗ്രന്ഥങ്ങളെക്കുറിച്ച് താഴെ സൂചിപ്പിക്കുന്നു.

''ഹൂദായ കാനോൻ'' (അർത്ഥം : വിശദീകരിച്ചുള്ള നിയമങ്ങൾ) ഇദ്ദേഹം എഴുതിയ നിയമ സംഹിതയാണ്. പല സുന്നഹദോസ് നിശ്ചയങ്ങളിൽ അന്നത്തെ പൗരസ്ത്യ സഭയ്ക്കു യോജിച്ചവ അദ്ദേഹം ഇതിൽ ക്രോഢീകരിച്ചിട്ടുണ്ട്. ബഡ്ജാൻ എന്നൊരാൾ ഇതിന്റെ പതിപ്പ് 1898-ൽ പാരീസിൽ പ്രസിദ്ധീകരിച്ചിട്ടുണ്ട്. അതിനൊരു ലത്തീൻ പരിഭാഷയുണ്ട്. കോനാട്ട് മാത്തൻ മല്പാൻ ഹൂദായ കാനോന്റെ ആദ്യത്തെ 10 അദ്ധ്യായങ്ങൾ (ആകെ 40 അദ്ധ്യായങ്ങൾ) മലയാളത്തിലേക്ക് വിവർത്തനം ചെയ്തിട്ടുണ്ട്. വട്ടിപ്പണക്കേസിൽ ''എ''അക്കം കാനോൻ എന്നും '18' അക്കം കാനോൻ എന്നും ഹൂദായ കാനോന്റെ രണ്ടു വിവർത്തനങ്ങൾ ഹാജരാക്കിയിരുന്നതു പ്രസിദ്ധമാണല്ലോ. ഇതിൽ 'എ' അക്കമാണ് ശരിയായ കാനോൻ. ഹൂദായ കാനോനെ അദ്ധ്യായങ്ങളായും (കേപ്പലയോൻ) ഖണ്ഡികകളായും (പാസോക്ക) തിരിച്ചിട്ടുണ്ട്.

ബാർ എബ്രായയുടെ (സഭാ) ചരിത്ര ഗ്രന്ഥം പ്രസിദ്ധമാണ്. സൃഷ്ടിയുടെ ആരംഭം മുതൽ അദ്ദേഹത്തിന്റെ നാളുവരെയുള്ള ചരിത്രം അതിലുണ്ട്. ''ക്രോണിക്കോൻ സിറിയാക്കും'' എന്നും 'ക്രോണിക്കോൻ എക്ലീസിയാസ്റ്റിക്കും' എന്നും രണ്ടു ഭാഗങ്ങൾ ഇതിലുണ്ട്.

ആദ്യത്തെ ഭാഗത്ത് സൃഷ്ടിയുടെ ആരംഭം മുതൽ അന്നുവരെയുള്ള ലോകചരിത്രം വിവരിക്കുന്നു. പശ്ചിമേഷ്യയെപ്പറ്റിയും ദക്ഷിണ പൂർവ്വ യൂറോപ്പിനെ പ്പറ്റിയും വിലയേറിയ വിവരങ്ങൾ ഇതിൽ നിന്നും ലഭിക്കുന്നു. 'ക്രോണിക്കോൻ എക്ലീസിയാസ്റ്റിക്കും' മഹാപുരോഹിതനായ അഹറോൻ മുതലുള്ള സഭാ ചരിത്രം അടങ്ങിയിട്ടുള്ളതാണ്. ഇതിനു രണ്ടു വിഭാഗങ്ങളുണ്ട്. ആദ്യത്തെ വിഭാഗത്തിൽ പാശ്ചാത്യ സുറിയാനി സഭ (അന്ത്യോഖ്യൻ സഭ) യെക്കുറിച്ചും അന്ത്യോഖ്യാ പാത്രിയർക്കീസന്മാരെക്കുറിച്ചും പ്രതിപാദിച്ചിരിക്കുന്നു. രണ്ടാമത്തെ വിഭാഗത്തിൽ പൗരസ്ത്യ സുറിയാനി സഭയെയും നെസ്തോറിയ (ബാബിലോണിയാ) പാത്രിയർക്കീസന്മാരെയും തിഗ്രീസിന്റെ മഫ്രിയാനാമാരെയും (കാതോലിക്കേറ്റ്) കുറിച്ചുള്ള ചരിത്രമാണ്. എക്സിസിയാസ്റ്റിക്കി രണ്ടാം ഭാഗം മാർതോമ്മാ ശ്ലീഹാ മുതൽ ബാർ എബ്രായാ വരെയുള്ള കാതോലിക്കാ സിംഹാസന ചരിത്രത്തിന് ആധാരമാണ്. 1496 വരെ അദ്ദേഹത്തിന്റെ പിൻഗാമികൾ ഈ ചരിത്രം എഴുതി ചേർത്തു കൊണ്ടിരുന്നു.

ഒരു മതസഹിഷ്ണുവായിരുന്ന ഇദ്ദേഹം എല്ലാ വിഭാഗം ആളുകളെയും ബഹുമാനിച്ചിരുന്നു. അറബികളും മംഗോളിയരും അദ്ദേഹത്തെ സ്നേഹിച്ചിരുന്നു. റോമൻ കത്തോലിക്കാ, ഗ്രീക്ക് ഓർത്തഡോക്സ്, നെസ്തോറിയൻ മുതലായ സഭകളുമായി സുറിയാനി ഓർത്തഡോക്സ് സഭയ്ക്കുള്ള വ്യത്യാസം ക്രൈസ്തവ വിശ്വാസത്തെ പൊതുവേ ബാധിക്കുന്നില്ലെന്ന് അദ്ദേഹം വിശ്വസിച്ചിരുന്നു. നെസ്തോറിയക്കാരെ വേദവിപരീതികളായി അദ്ദേഹം കരുതിയിരുന്നില്ല. എല്ലാ സഭാവിഭാഗങ്ങളും അദ്ദേഹത്തെ ബഹുമാനിച്ചിരുന്നു.

ഒരു വാനശാസ്ത്രജ്ഞൻ കൂടിയായിരുന്ന ബാർ എബ്രായാ 1286 ൽ കാലം ചെയ്യുമെന്ന് മുൻകൂട്ടി അറിഞ്ഞിരുന്നു. 20-ാം വയസിൽ എപ്പിസ്കോപ്പായായും 40-ാം വയസിൽ കാതോലിക്കായായും സ്ഥാനമേറ്റ താൻ 60-ാം വയസിൽ കാലം ചെയ്യുമെന്ന് പ്രവചിച്ചിരുന്നു. എങ്കിലും നിരാശനോ ഭീരുവോ ആകാതെ അവസാന നിമിഷം വരെ അദ്ദേഹം സഭയ്ക്കുവേണ്ടി പ്രവർത്തിച്ചു. സ്വസഹോദരൻ ബർസൗമാ (ബാർ എബ്രായയ്ക്കുശേഷം കാതോലിക്കായായ മാർ ഗ്രീഗോറിയോസ് ബർസൗമാ) യുമൊത്ത് കുർദിസ്ഥാൻ പ്രദേശത്തു സഞ്ചരിക്കവേ മറാഗേ സ്ഥലത്തെ ദയറായിൽ വിശ്രമിക്കാൻ കയറി. അവിടെ വച്ച് 1286 ജൂലൈ 28-ാം തീയതി ശനിയാഴ്ച അദ്ദേഹം രോഗബാധിതനായി. തന്റെ അന്ത്യം മുൻകൂട്ടി അറിഞ്ഞ ബാർ എബ്രായാ ചികിത്സയ്ക്കു വിധേയനാകാൻ കൂട്ടാക്കിയില്ല. ജൂലൈ (തോമൂസ്) 31-ാം തീയതി ചൊവ്വാഴ്ച വെളുപ്പിന് ''മദ്ധ്യകാല യുഗത്തിലെ ആ ശലോമോൻ'' തന്റെ ഓട്ടം തികച്ചു.

സ്ഥലത്തുണ്ടായിരുന്ന നെസ്തോറിയ കാതോലിക്കാ യാബ് ആലാഹാ മൂന്നാമൻ ദു:ഖവാർത്ത വിളംബരം ചെയ്തു. കാതോലിക്കേറ്റിലെ എല്ലാ മെത്രാന്മാരുടെയും നെസ്തോറിയരും അർമ്മീനിയരും ഗ്രീക്കുകാരുമായ മെത്രാന്മാരുടെയും സാന്നിദ്ധ്യത്തിൽ ഇദ്ദേഹത്തെ കബറടക്കി. ഇറാക്കിലെ മൂസൽ എന്ന പട്ടണത്തിനടുത്ത് എൽപെഫ് മലയിലുള്ള മാർ മത്തായി ദയറായിൽ ഇദ്ദേഹത്തിന്റെ കബർ സ്ഥിതി ചെയ്യുന്നു.

13-ാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന അഖില ലോക ക്രൈസ്തവ സഭയ്ക്ക് ഗണ്യമായ സംഭാവനകൾ നൽകിയ ഓർത്തഡോക്സ് സഭാ പിതാവായ ബാർ എബ്രായാ എക്കാലവും സ്മരിക്കപ്പെടും; സംശയമില്ല.



## MY PRAISE AND PRAYER

**Anne George, Venmony**

Every breath that I take,
Is a gift given by thee.
Every beat of my heart
Sings a praise unto thee.
I know that I am not worthy,
Without your Grace upon me,
So I submit myself humbly,
and most willingly unto thee.
Help me walk in the ways,
That are pleasing to thee,
And whenever I falter, Lord,
May thy gracious hand uphold me.
My Lord and my God,
My Saviour art thou,
May thy radiant face always,
Shine upon me from above.
Lord, make me a reflection
Of your gracious love, I pray,
And while I live on this earth
Only in thy shadow, may I stay.
May my soul always sing praises,
Of my Lord in whom I abide,
And help me to be a testimony,
Of my Lord, my Saviour and guide.



ഫാ. മാത്യു വർഗീസ് കുളങ്ങാട്ടിൽ



മലങ്കരയുടെ പ്രകാശഗോപുരമേ
ശാശ്വതം തവ സ്മൃതിയാനം!

# പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ദ്വിതിയൻ: ചരിത്രാനുസ്മരണം

**ആമുഖം**

അസാധാരണമായ പീഡകൾ വഹിച്ച അനന്യകർമ്മ പഥങ്ങളാൽ, ആർക്കും സാധിക്കാത്ത മഹത്സംഭാവനകൾ കേരളസംസ്ക്കരത്തിനും സഭയ്ക്കും അർപ്പിച്ച മലങ്കരയുടെ സുവർണ്ണയുഗശിൽപ്പിയായിരുന്നു പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ദ്വിതിയൻ എന്ന മാർ ദീവന്നാസിയോസ് അഞ്ചാമൻ. മലങ്കരസഭയുടെ അമരക്കാരനായി അദ്ദേഹം വാഴിക്കപ്പെടുന്നതിന് ചില അനിവാര്യപശ്ചാത്തലങ്ങൾ ഉണ്ടായിരുന്നു. സി. എം. എസ്. മിഷനറിമാരുമായുള്ള മലങ്കരസഭയുടെ സഹകരണം ആരംഭിക്കുന്നത് പുലിക്കോട്ടിൽ മാർ ദീവന്നാസിയോസ് ഒന്നാമന്റെ കാലം മുതലാണ്. നവീകരണ ആശയങ്ങളുടെ മായികപ്രഭയിൽ ഉൾപ്പെട്ട എബ്രാഹാം മൽപ്പാന്റെ സഹോദരപുത്രനായ പാലകുന്നത്ത് മാർ അത്താനാസ്യോസ് 1843 -ൽ മെത്രനായി എത്തിയതോടെ സമാനതകളില്ലാത്ത പ്രതിസന്ധികളുടെ വലകളിൽ സഭ അകപ്പെട്ടു.

നവീകരണ വിശ്വാസവിപരീതങ്ങളുടെയും, വ്യവഹാരങ്ങളുടെയും വൻതിരമാലകളിലേക്കാണ് മലങ്കരയുടെ അനുമതിയില്ലാതെ വാഴിക്കപ്പെട്ട മാർ അത്താനാസ്യോസും വാഴിച്ച അന്ത്യോഖ്യൻ പാത്രിയർക്കീസും തള്ളിവിട്ടത് എന്ന് പറയാം. രാജകീയ വിളംബരം നേടിയെടുത്ത് മലങ്കരയുടെ വിശ്വാസസത്യങ്ങളുടെ ആണിവേരിൽ കത്തിവെച്ച് വിജയഭേരി മുഴക്കിയ നവീകരന ബലയാറിനെ നേരിടുവാൻ മലയാളത്ത് നിന്ന് തന്നെ ഒരു മെത്രാനുണ്ടാകണമെന്നുള്ള ഭൂരിഭാഗം സഭാവിശ്വാസികളുടെയും ആഗ്രഹാനുസരണമാണ് പുലിക്കോട്ടിൽ മാർ ദീവന്നാസിയോസ് ഒന്നാമൻ തിരുമേനിയുടെ അനന്തിരുവനായ ജോസഫ് കത്തനാർ മർദീനിലേക്ക് അയ്യക്കപ്പെട്ടത്.

പുലിക്കോട്ടിൽ ജോസഫ് കത്തനാർ ക്രി.വ.1833 -ലാണ് ജനിക്കുന്നത്. 1853-ൽ യൂയാക്കീം മാർ കൂറിലോസിൽ നിന്ന് കത്തനാർ പട്ടമേറ്റു. മികച്ച സാക്ഷ്യം ലഭിച്ച ഈ വന്ദ്യവൈദീകൻ പുണ്യപുരാതനമായ ആർത്താറ്റ് - പഴഞ്ഞി മേഖലകളിൽ കാര്യപ്രാപ്തനും നസ്രാണികളുടെ മികച്ച നേതാവുമായിരുന്നു. യൂയാക്കീം മാർ കൂറിലോസ് ഇക്കാലത്ത് മലങ്കരയിലെ പുരാതനദേവാലയമായ കോലഞ്ചേരി, കോട്ടൂർ പള്ളിയിലാണ് താമസിച്ചിരുന്നത്. ഇവിടെ വന്നാണ് പുലിക്കോട്ടിൽ ജോസഫ് കത്തനാർ അദ്ദേഹത്തിന്റെ കത്ത് വാങ്ങി മർദ്ദീനിലേക്ക് പോയത്. എന്നാൽ മാർ കൂറിലോസിന് നാട്ടുകാരനായ ഒരു മെത്രാൻ ഉണ്ടാവുന്നത് ഇഷ്ടമല്ലായിരുന്നു. അത് അദ്ദേഹം പാത്രിയർക്കീസ് ബാവായ്ക്ക് എഴുതുകയും ചെയ്തിരുന്നു. മലയാളത്തിലെ രണ്ടാമത്തെ യാത്രാവിവരണമെന്ന് വിശേഷിപ്പിക്കപ്പെടുന്ന 'ഒരു പരദേശയാത്രയുടെ കഥ' അദ്ദേഹത്തിന്റെ മർദ്ദീൻ സഞ്ചാരവിവരണമാണ്. ഇത് മലയാളസാഹിത്യത്തിലെ മികച്ച യാത്രാവിവരണങ്ങളിൽ ഒന്നാണ്.

1864-ൽ ജോസഫ് മാർ ദീവന്നാസിയോസ് ദ്വിതിയൻ എന്ന പേരിൽ നവാഭിഷിക്ത മെത്രാൻ തിരികെയെത്തി. ആർത്താറ്റ് പള്ളിയിൽ അഭിനവമെത്രാപ്പോലീത്തായ്ക്ക് 1864 കന്നി 8 പെരുന്നാളിന് സ്ഥാത്തിക്കോൻ വായിച്ച്കേട്ട് സുന്ത്രോണീസോ ശുശ്രൂഷ നടത്തപ്പെട്ടു. 1865 മുതലുള്ള പത്തുവർഷക്കാലം നവീകരണകൊടുങ്കാറ്റിനോട് സന്ധിയില്ലാതെ പോരാടി. ഒടുവിൽ ഇതിനുഹേതുവായ പാത്രീയർക്കീസ് ബാവയെ തന്നെ വരുത്തി പ്രശ്ന

പരിഹാരം നടത്തുവാനുള്ള ശ്രമമായിരുന്നു മുളന്തുരുത്തി സുന്നഹദോസ്. അന്ത്യോഖ്യൻ സഭയുമായുള്ള ആത്മീയ ബന്ധം സൂക്ഷിച്ച്, അവരുടെ അധീശത്വത്തെ തന്ത്രങ്ങളെ മനസ്സിലാക്കി ചെറുത്ത് കൃത്യമായ സഭാവീക്ഷണത്തോടെയാണ് അദ്ദേഹം നവീകരണവിഭാഗത്തെ പ്രതിരോധിച്ചു. ഈ പോർമുഖങ്ങളിൽ നിന്നുകൊണ്ട് തന്നെ നിശ്ചലവും ജീർണ്ണവുമായ കേരളസംസ്കൃതിയെ നവീകരിക്കുന്ന വിശ്രരഹിതമായ ദൗത്യം തുടരുകയും ചെയ്തു.

**സഭാതേജസ്സ് ജോസഫ് മാർ ദീവന്നാസിയോസ് തിരുമേനിയുടെ സംഭാവനകൾ**

താഴെ പറയുന്നപ്രധാനപ്പെട്ട ചില നാൾവഴികൾ നിരീക്ഷിച്ചാൽ കേരളക്കരയുടെ നവോത്ഥാന നായകനാണ് പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് ദ്വീതിയൻ എന്ന് കാണാം. വ്യവഹാരങ്ങളുടെ വ്യാഴവട്ടങ്ങളിൽ പലരും തമസ്ക്കരിച്ചിട്ടും ഈ പിതാവിന്റെ പ്രതിഭാകാശം ഇന്നും നമുക്ക് അഭയമാകുന്നു.

1. **വിദ്യാഭ്യാസപ്രവർത്തനങ്ങൾ:** അന്ധകാരാവൃതമായ വിദ്യാഭ്യാസമേഖലയ്ക്ക് പ്രകാശതേജസ്സായി അറുപതിലധികം വിദ്യാലയങ്ങൾ സ്ഥാപിച്ചു. അവയിൽ പലതും ഇന്ന് ശതോത്തോര രജത ജൂബിലിയും മറ്റും ആചരിച്ച് കഴിഞ്ഞിരിക്കുന്നു. വിദ്യാഭ്യാസ സ്ഥാപനങ്ങൾക്ക് പൊതുവിൽ ഒരു കുടയായി യാക്കോബായ അഭിവൃദ്ധിനിസംഘം എന്ന കൂട്ടായ്മയും ഈക്കര്യത്തിൽ രൂപീകരിക്കപ്പെട്ടു.
2. **പത്രമാധ്യമങ്ങൾ :** നസ്രാണിദീപീക പത്രം തുടങ്ങുവാൻ സീറോ മലബാർ സഭാംഗമായ നീധിരിക്കൽ മാണികത്തനാരൊടൊപ്പം നടത്തിയ പരിശ്രമത്തിന്റെ ബാക്കിപത്രമാണ് ഇപ്പോഴത്തെ എം.ഡി.സെമിനാരി. ഇത് സഫലമാകാതിരുന്നപ്പോൾ മറ്റ് മാധ്യമസംരംഭങ്ങൾക്ക് പിന്തുണ നൽകുകയായിരുന്നു. കേരളപതാക,മലയാളമനോരമ എന്നിങ്ങനെയുള്ള പല വൃത്താന്ത പത്രങ്ങൾക്കും വഴിയൊരുക്കിയത് സ്മര്യപിതാവായിരുന്നു. മനോരമയുടെ ചരിത്രം (1950) എന്ന ഗ്രന്ഥത്തിൽ വർഗീസ് കളത്തിൽ കുറിക്കുന്നത് പോലെ മനോരമയുടെ തുടക്കത്തിൽ അതിന്റെ ഏഴ് ഓഹരികൾ എടുത്ത്, തന്റെ വകയായ ബംഗ്ലാവ് തന്നെ കമ്പനിയുടെ വേലയ്ക്കായി നൽകിയ മലയാളത്തിന്റെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്ത തിരുമനസ്സിലെ കനിവ് കമ്പനി ഉള്ള കാലത്തോളം മറന്ന് കൂടുന്നതല്ല എന്ന് രേഖപ്പെടുത്തിയിരിക്കുന്നു.
3. **മലങ്കര മഹാജന സഭ:** മലയാളത്തിലെ ആദ്യത്തെ സാമുദായിക സംഘടനയെന്ന് കരുതപ്പെടുന്ന മലങ്കരമഹാജനസഭയുടെ ആവിഷ്കർത്താവ് അദ്ദേഹമായിരുന്നു.
4. **വൈദീക പരിശീലനകേന്ദ്രങ്ങളും വിശാല വീക്ഷണവും:** വിവിധ നാട്ടുരാജ്യങ്ങളിൽ ചിതറികിടക്കുന്ന മലങ്കരസഭയ്ക്ക് ആവശ്യപരിചരണം ലഭ്യമാകുവാൻ വടക്കും,തെക്കും,മദ്ധ്യത്തിലും വിവിധ സെമിനാരികൾ ഉണ്ടാകണമെന്ന കാഴ്ച്ചപ്പാടിന്റെ ശേഷിപ്പാണ് ഇന്നത്തെ തൃക്കുന്നത്ത് സെമിനാരിപോലുള്ള സ്ഥാപനങ്ങൾ. പരുമല സെമിനാരിയുടെ സ്ഥാപകൻ അദ്ദേഹമാണ് എന്നതും പലപ്പോഴും പലരും വിസ്മരിക്കുന്ന ഒരു സത്യമാണ്.(കണ്ടനാട് ഗ്രന്ഥവരി പുറം.186)
5. **അച്ചടിശാലകളും, ആരാധനാസാഹിത്യങ്ങളുടെ പ്രസിദ്ധികരണവും:** ആവശ്യം സൃഷ്ടിയുടെ മാതാവാണ് എന്ന് പറയുന്നത്പോലെ അനിവാര്യമായി സംഭവിച്ച നിരവധി കാര്യങ്ങൾ ഉണ്ടായിരുന്നു. മലയാള വർഷം 1031 –ൽ കൃപനിറഞ്ഞ മറിയമേ എന്ന അപേക്ഷ ഇല്ലാത്ത നമസ്ക്കാരപുസ്തകം പാലകുന്നത്ത് മാർ അത്താനാസ്യോസ് അച്ചടിപ്പിച്ചത് അദ്ദേഹത്തെ വേദനിപ്പിച്ചു. കോഴിക്കോട് കല്ലച്ചിൽ നിന്ന് ശരിയായ പുസ്തകം അച്ചടിപ്പിച്ച് പ്രസിദ്ധീകരിച്ചു.
6. **ആത്മീയ സംഘടകളും, പ്രസ്ഥാനങ്ങളും:** സൺഡേസ്ക്കുൾ പ്രസ്ഥാനം, വിദ്യാർത്ഥി പ്രസ്ഥനം, വൈദീകസംഘം ,സന്യാസപ്രസ്ഥാനം, വിജാതീയമിഷൻ എന്നിവയ്ക്കെല്ലാം ആരംഭം കുറിച്ചത് അദ്ദേഹത്തിന്റെ കാഴ്ച്ചപ്പാടുകളുടെ ഭാഗമായിരുന്നു. ഇവയെല്ലാം ഇന്ന് പടർന്ന് പന്തലിച്ച് വലിയ പ്രസ്ഥാനങ്ങളായി. 1900 മെയ് ഒന്നിന് വൈദീകസംഘം രൂപീകരിക്കുന്നതിനായി അയച്ച കൽപ്പനയിൽ ‘‘നമ്മുടെ സഭയുടെ അധോഗതിക്ക് പ്രധാന ഹേതു പട്ടക്കാരിൽ പഠിപ്പും ഭക്തിയും ഇല്ലാത്തതാണെന്നും, ഈ ദിവ്യഗുണങ്ങൾ കുറഞ്ഞ് പോകുന്നത് അവരുടെ ഉപജീവനത്തിന് തക്കവഴി ഇല്ലാത്തതാണ്’’ എന്നുമുള്ള നിരീക്ഷണം രേഖപ്പെടുത്തിയിട്ടുണ്ട്. മേൽസൂചിപ്പിച്ച പ്രസ്ഥാനങ്ങളിലൂടെ നേടിയെടുക്കേണ്ട മൂല്യങ്ങളെ കുറിച്ചും അദ്ദേഹത്തിന് ഉത്തമബോധ്യം ഉണ്ടായിരുന്നവെന്ന് സാരം.
7. **പരുമല പടിയോലയും, സുറിയാനി ക്രിസ്ത്യാനി അസോസിയേഷനും :** പഴയസെമിനാരി വ്യവഹാരത്തിലകപ്പെട്ടപ്പോൾ പരുമലസെമിനാരി പണി

ശേഷം 22–ാം പേജിൽ



ഫാ. ഡോ. സണ്ണി ചാക്കോ കുന്നംകുളം



## പരിശുദ്ധ പൗലോസ് ദ്വിതീയൻ ബാവ

# ഇടപെടലുകളുടെ മൃദുലതയും! നിലപാടുകളുടെ ദൃഢതയും!

പ്രകടനപരതയില്ലാത്ത ആത്മീയതയും, ജീവിത വിശുദ്ധിയും, കൃത്യനിഷ്ഠയും, ആരാധനയിലുള്ള തീഷ്ണതയും, സഹജീവികളോടുള്ള സഹാനുഭൂതിയും, നിലപാടുകളിലുള്ള ദൃഢതയും ജീവിതാന്ത്യത്തോളം നിലനിർത്തിയ മഹാത്മാക്കളിൽ അതുല്യമായ സ്ഥാനം അലങ്കരിക്കുന്ന പരിശുദ്ധ പിതാവാണ് മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാബാവാ. ഈ ലളിതഗംഭീരനായ പിതാവ് എപ്പോഴും അഭിമാനത്തോടെ ഞാൻ കുന്നംകുളത്തുകാരനാണ് എന്ന് ഉച്ചസ്തരം പ്രഖ്യാപിക്കാറുണ്ട്. കുന്നംകുളത്തിന് കലർപ്പില്ലാത്ത ഒരു സാംസ്ക്കാരിക പൈതൃകവും, സ്വതസിദ്ധമായ നൈർമ്മല്യവും, സഹജമായ നിഷ്ക്കളങ്കതയുമുണ്ട്. ഈ നാടിനെപ്പറ്റി തെറ്റായ വിശേഷണങ്ങൾ ആരോപിക്കുമ്പോഴും ഇവിടത്തുകാർ പ്രതിരോധിക്കാറില്ല. അതാണ് ഈ നാടിന്റെ പവിത്രത. അതാണ് ഈ നാടിന്റെ അനന്യത. നാടിന്റെ നന്മ സ്വാംശീകരിക്കുവാനും, കലർപ്പില്ലാത്ത സാംസ്ക്കാരിക പൈതൃകം നെഞ്ചിലേറ്റുവാനും പിതാവിന് അന്ത്യനിമിഷം വരേയും കഴിഞ്ഞിട്ടുണ്ട്. മതനിരപേക്ഷമായ രാജ്യത്ത് മൂല്യബോധമുള്ള തലമുറയെ വാർത്തെടുക്കുന്ന വിദ്യാഭ്യാസരീതി അപ്രത്യക്ഷമായിക്കൊണ്ടിരിക്കുന്ന അത്യന്താധുനിക യുഗത്തിൽ, മൂല്യബോധമുള്ള തലമുറകൾ പഠിച്ചുവളർന്ന അനുഗ്രഹീതകാലഘട്ടത്തിലാണ് പരിശുദ്ധ ബാവാതിരുമേനിയും വിദ്യയഭ്യസിച്ചത് എന്നത് ചിന്തനീയമാണ്. ആ പിതാവ് സഭയ്ക്കും സമൂഹത്തിനും നൽകിയ നിരവധിയായ സംഭാവനകളേക്കാൾ, ആ പിതാവിന്റെ വ്യക്തി ജീവിതത്തിന്റെ മഹത്വമാണ് ഇവിടെ അനുസ്മരിക്കുന്നത്.

**മഹത്വം :** ഒരു സാധാരണ വിശ്വാസി, മദ്ബഹാ ശുശ്രൂഷകൻ, ശെമ്മാശ്ശൻ, പുരോഹിതൻ, റമ്പാൻ, എപ്പിസ്ക്കോപ്പ, മെത്രാപ്പോലീത്ത മാർത്തോമാ ശ്ലീഹായുടെ പിൻഗാമി, കാതോലിക്കാബാവ, മലങ്കര മെത്രാപ്പോലീത്താ തുടങ്ങി, ഒരു മനുഷ്യജന്മത്തിന് ലഭിക്കാവുന്നതിന്റെ പാരമ്യത്തിലെത്തിയ ഈ പിതാവിന്റെ മഹത്വത്തെ ശരിക്കും സമൂഹം തിരിച്ചറിഞ്ഞത്, പിതാവിന്റെ അസാന്നിധ്യത്തിലാണ് അഥവാ വിയോഗത്തിലാണ് എന്നത് വിധിവൈപരീത്യം. സാന്നിധ്യത്തിൽ കേവലം ഒരു മതമേലധ്യക്ഷൻ എന്ന നിലയിലാണ് മനസ്സിലാക്കിയിരുന്നത് എങ്കിൽ, അതിനേക്കാൾ ഉപരിയായി എന്തൊക്കെയൊ ആണ് എന്ന് സമൂഹം ഇപ്പോൾ തിരിച്ചറിയുന്നു. പരിശുദ്ധ പിതാവിന്റെ വേർപാടിൽ, അതിപ്രശസ്തരും, ലോകം ആദരിക്കുന്നവരുമായ ആഗോളനേതാക്കൾ അനുശോചനം അറിയിച്ചതുതന്നെ, ആ മഹാത്മാക്കളെ സന്ദർശിച്ചപ്പോൾ അവരിൽ മതിപ്പുളവാക്കിയതിനാലും, പിതാവിനെ തിരിച്ചറിഞ്ഞതിനാലുമാണല്ലോ. ഫ്രാൻസിസ് മാർപ്പാപ്പ, അമേരിക്കയുടെ പ്രസിഡന്റ്, കനേഡിയൻ രാഷ്ട്രതലവൻ, ഒട്ടുമിക്ക യൂറോപ്യൻ രാജ്യങ്ങളുടെയും രാഷ്ട്രത്തലവന്മാർ, ഗൾഫലയിലെ മിക്കവാറും എല്ലാ രാജ്യങ്ങളുടെയും രാഷ്ട്രത്തലവന്മാർ, ഇൻഡ്യൻ പ്രസിഡന്റ്, പ്രധാനമന്ത്രി, സംസ്ഥാന ഗവർണ്ണർമാർ, മുഖ്യമന്ത്രിമാർ, മന്ത്രിമാർ തുടങ്ങി ലോകത്തിന്റെ നാനാഭാഗങ്ങളിൽ നിന്നും സെക്യുലർ ആയിട്ടുള്ള നേതാക്കളും, സഭാതലവന്മാരും പിതാവിനെ അനുസ്മരിച്ചു എന്നുപറയുമ്പോൾ അതൊരു

അപൂർവ്വത തന്നെയാണ്. ലോകം നമ്മുടെ പിതാവിനെ അറിഞ്ഞാദരിച്ചിരുന്നു. ആ ദീപ്തസ്മരണയിൽ ലോകത്തിന്റെ പലഭാഗങ്ങളിലും തേങ്ങലുകളുയർന്നു. അത് വ്യക്തിപരമായ ഇടപെടലിന്റെ മഹത്വം തന്നെയാണ്.

**സംപ്രാപ്യത :** പരിശുദ്ധ ബാവായുടെ സമൂഹത്തിലെ ഇടപെടലുകൾ നിരവധിയാണ്. ചില ആളുകളുമായി ഇടപെടുമ്പോൾ ഏതെങ്കിലും ഒരു പ്രതിസന്ധിയിൽ നമുക്ക് ആശ്രയിക്കാൻ ഒരാൾ ഉണ്ടെന്ന തോന്നൽ നമ്മിലുളവാക്കും. സ്നേഹദാരിദ്ര്യം അനുഭവിക്കുന്ന ആധുനിക ലോകത്തിൽ പരിശുദ്ധ ബാവായുടെ ആത്മാർത്ഥമായ സ്നേഹം തിരിച്ചറിയുമ്പോൾ പിതാവിനെപോലെ ഉള്ളവർ നമ്മുടെ സൗഹൃദവലയത്തിൽ ഉണ്ടെന്ന് പറയുന്നത് തന്നെ നമുക്ക് ആശ്വാസദായകമാണ്. ഒരു സ്ഥാനത്തിനും പിതാവിനെ ആളുകളുമായി സഹവസിക്കുന്നതിൽ നിന്നും മാറ്റി നിർത്താൻ കഴിഞ്ഞില്ല. അത്യുന്നത സ്ഥാനത്തെത്തിയപ്പോഴും സഹജമായ വാത്സല്യവും, സ്നേഹമസൃണമായ ഇടപെടലുകളും നിലനിർത്തിയിരുന്നു. ഒരു സുഹൃത്തിനെപ്പോലെ, ഒരു പിതാവിനെപ്പോലെ, ഒരു സഹോദരനെപ്പോലെ മതഭേദന, സ്ഥാനഭേദമെന്യ, പ്രായഭേദമെന്യ, സമഭാവനയോടെ ഇടപെടുമായിരുന്നു. ചെറിയ സ്ഥാനങ്ങളിൽ എത്തുമ്പോഴേക്കും വലിയ ഭാവാഭിനയം പ്രകടിപ്പിക്കുന്ന വർക്കിടയിൽ ഞങ്ങളുടെ പിതാവ് എന്നും ഒരത്ഭുതമായിരുന്നു. ഒരിക്കൽ ഇടപെടുന്നവർക്കുപോലും, പിതാവ് കൂടുതൽ സ്നേഹിക്കുന്നത് എന്നെയാണെന്ന തോന്നൽ ഉളവാക്കിയിരുന്നു എന്ന് അനേകരുടെ സാക്ഷ്യം അതിശയോക്തിയല്ല.

**കാരുണ്യത്തിന്റെ പ്രവാഹം :** സ്വന്തമായി ഒന്നും കരുതിവെയ്ക്കുന്ന സ്വഭാവം പിതാവിന് ഇല്ലാതിരുന്നതിനാൽ, പിതാവിൽ നിന്ന് ഏവർക്കും കാരുണ്യത്തിന്റെ പ്രവാഹം അനുഭവിക്കാൻ കഴിഞ്ഞിട്ടുണ്ട്. ആവശ്യക്കാരുടെ മുമ്പിൽ സമൃദ്ധിയായി സഹായങ്ങൾ നൽകുന്ന പിതാവിന്റെ സഹാനുഭൂതിയും, മറ്റുള്ളവരുടെ വേദനകളോടും പ്രയാസങ്ങളോടും താദാത്മ്യം പ്രാപിക്കുന്ന ആർദ്രമനോഭാവവും അനുപമമാണ്.

ഹൃദയകാഠിന്യവും കാരുണ്യരഹിതമായ പ്രവർത്തനങ്ങളും, ചിലപ്പോൾ പ്രസിദ്ധിക്കുവേണ്ടി നടത്തുന്ന കാരുണ്യ പ്രവർത്തികളും കാഴ്ചവെക്കുന്ന ഇക്കാലത്ത് ഈ പിതാവിനെപ്പോലെ ആർദ്രതയും അലിവും പ്രകടിപ്പിക്കുന്ന അധികം പേരില്ല. എന്നതാണ് വസ്തുത. ലഭിക്കുന്നത് മുഴുവൻ കാരുണ്യത്തിനുവേണ്ടി വിനിയോഗിക്കുവാൻ പിതാവിന് ഒരുമടിയും ഉണ്ടായിരുന്നില്ല. എന്നാൽ ചെയ്യുന്ന കാരുണ്യ പ്രവർത്തികൾ ആരും അറിയരുത് എന്നുള്ള തീഷ്ണമായ ചിന്ത പിതാവിനുണ്ടായിരുന്നു. അതിനാൽ പിതാവിന്റെ കാരുണ്യപ്രവാഹത്തിന്റെ പങ്കുപറ്റിയ ആളുകൾ പിന്നീട് അവരുടെ അനുഭവം പങ്കുവെക്കുമ്പോഴാണ് അക്കാര്യം പലരും അറിയുക. എന്നാൽ ആ പിതാവിന്റെ പ്രഥമസെക്രട്ടറി എന്ന നിലയിൽ ശുശ്രൂഷിക്കാൻ ഭാഗ്യം ലഭിച്ചപ്പോൾ എനിക്ക് ഇക്കാര്യം കൃത്യമായി ബോധ്യപ്പെട്ടിട്ടുണ്ട്.

**നിലപാടുകളിലെ തീഷ്ണത :** ഇങ്ങനെ ലാളിത്യവും, നൈർമല്യവും, നിഷ്ക്കളങ്കതയും, കാരുണ്യവും ഒക്കെ നാം വിശദീകരിക്കുമ്പോഴും നിലപാടുകളിലെ തീഷ്ണതയും, കൃത്യതയും, തെളിമയും, നിശ്ചയദാർഢ്യവും ആ പിതാവിന്റെ മഹത്വത്തിന്റെ ഭാഗമായിരുന്നു എന്ന് നാം തിരിച്ചറിയും. പലപ്പോഴും സഭയെക്കുറിച്ചുള്ള നിലപാടുകളിൽ വെള്ളം ചേർക്കുവാൻ ആരെങ്കിലും പരിശ്രമിച്ചാൽ, അത് ഏതുന്നതസ്ഥാനീയരായാലും, ധീരതയോടും തീഷ്ണതയോടും, എന്നാൽ ആത്മാർത്ഥതയോടും നിർഭയം, മുഖംനോക്കാതെ, മുഖത്തുനോക്കി പറയാനുള്ള വിപദിധൈര്യം! രണ്ടുകാരണങ്ങൾ കൊണ്ടാണ് ഈധൈര്യം പിതാവ് നേടിയത്. ഒന്ന്, താൻ സഭയുടെ ഉടമസ്ഥനല്ല; കാര്യസ്ഥനാണ്. ദൈവമാണ് ഉടമസ്ഥൻ. അതിനാൽ വിട്ടുവീഴ്ച ചെയ്യാനുമുള്ള അവകാശം ഉടമസ്ഥനേ ഉള്ളൂ. നാം ഭരമേൽപ്പിക്കപ്പെട്ടവയുടെ കാവൽക്കാരനാണ്. ഭരമേൽപ്പിച്ച നിധി കാത്തുസൂക്ഷിക്കുവാനും, വർദ്ധിപ്പിക്കുവാനും പ്രയോജനപ്പെടുത്തുവാനും, സംരക്ഷിക്കുവാനും മാത്രമേ കാര്യസ്ഥന് അധികാരമുള്ളൂ എന്ന തിരിച്ചറിവ്. രണ്ട്, സ്വീകരിക്കുന്ന നിലപാടുകളുടെ മഹത്വവും, തെളിമയും, ആദർശശുദ്ധിയും, നിഷ്പക്ഷതയും. പിതാവ് നിലപാടുകൾ സ്വീകരിക്കുന്നത് സ്വാഭിപ്രായവും, താൻപോരിമയും, തൻപമാണിത്വവും മറ്റുള്ളവരിലേക്ക് അടിച്ചേൽപ്പിക്കുന്നതിനല്ല, മറിച്ച് ലോകത്തിന്റെ അവസ്ഥയും, സഭയുടെ ചരിത്രവും ദൗത്യവും സാധ്യതയും, വിദഗ്ധരുമായും മറ്റുമുള്ള ചർച്ചകളും, സംഭാഷണങ്ങളും, ഇങ്ങനെ പലതും പരിഗണിച്ചുകൊണ്ട് സ്വീകരിക്കുന്ന ഒരു തെളിമയുള്ള നിലപാടാണത്. ഈ രണ്ടു കാരണങ്ങൾ കൊണ്ട് നിലപാടുകളിൽ വ്യത്യാസം വരുത്തുവാൻ പിതാവ് സന്നദ്ധനായിരുന്നില്ല. ഈ ആർജ്ജവം അനേകരിൽ തെറ്റിദ്ധാരണ ഉളവാക്കിയിട്ടുണ്ട് എന്നുള്ളത് യാഥാർഥ്യമാണ്. എന്നാൽ ജനസമ്മതിക്ക് വേണ്ടിയോ, നേട്ടങ്ങൾക്കുവേണ്ടിയോ, എന്തെങ്കിലും നഷ്ടപ്പെടുമോ

എന്ന ഭയം മൂലമോ നിലപാടുകളെ മാറ്റുവാൻ പിതാവ് അവസാനനിമിഷംവരെ തയ്യാറായിരുന്നില്ല എന്നതാണ് ഈ നിലപാടിന്റെ മേന്മ.

സഭാ സമാധാനത്തെപ്പറ്റി പിതാവിന് വ്യക്ത മായ നിലപാടുകൾ ഉണ്ടായിരുന്നു എന്നത് സുവിദിതമാണ്. എന്താണ് ശാശ്വത സമാധാനം? വൈവിധ്യ ചിന്താധാരകളുള്ളവർക്ക് വ്യത്യസ്ത നിലപാടുകൾ ഉണ്ടാകാം. എന്നാൽ ഒരു നൂറ്റാണ്ടി ലധികം സഭയുടെ വിഭവശേഷിയെ അനാരോഗ്യ കരമായ വ്യവഹാരങ്ങളിലേക്ക് ദിശാഭ്രംശം വരുത്തി യതിന്റെ അപകടകരമായ അനുഭവം കണ്ടും കേട്ടും അനുഭവിച്ചും വളർന്നുവന്ന പിതാവ്, സഭയിൽ ശാശ്വതസമാധാനം നിയമപരമായി നിർവഹിക്ക പ്പെട്ടില്ലെങ്കിൽ വരുംതലമുറയും അനാവശ്യമായ വ്യവഹാരങ്ങളുടെ ബാധ്യത ഏൽക്കേണ്ടിവരും എന്ന തിരിച്ചറിവിൽ ചില നിയാമകങ്ങളെ ബഹു. സുപ്രീം കോടതിവിധിയുടെയും, സഭാഭരണഘടന യുടെയും കൃത്യമായ പരിപാലനത്തിലൂടെ രൂപ പ്പെടുത്തി എന്നുള്ളത് വസ്തുതയാണ്. ഭാരതത്തിലെ നീതിന്യായ വ്യവസ്ഥയോടുള്ള ആദരവ് എപ്പോഴും പ്രകടിപ്പിക്കുന്ന പിതാവ്, സഭയോട് മറുതലിച്ച് നിൽക്കുന്ന ഒരു സമൂഹത്തോട്, നിഷ്പക്ഷമായി, ചരിത്രത്തെയും വർത്തമാനകാല യാഥാർത്ഥ്യങ്ങളെയും മുൻനിർത്തി, അവർക്ക് പറയാനുള്ളത് മുഴുവനും പ്രഗത്ഭരായ നിയമവ്യാഖ്യാതാക്കളെക്കൊണ്ട് അവത രിപ്പിച്ച് അതിന് ഉപോദ്ഫലകമായി അവരുടെ കൈവശത്തിൽ ഉള്ള രേഖകൾ മുഴുവനും സമർപ്പി ക്കുവാനും, അവധാനതയോടെ അവരുടെ ഭാഗം കേൾക്കുവാനുമുള്ള അവസരമൊരുക്കി, വർഷങ്ങളും, മാസങ്ങളും സമയവും നൽകി, മറുഭാഗത്തിന്റെ ന്യായ വാദങ്ങൾ കൃത്യമായി, ബഹു. സുപ്രീംകോടതിയെ ബോധ്യപ്പെടുത്താനുള്ള ന്യായമായ അവസരം കൊടുത്തു. അതെല്ലാം കേട്ട് പരിശോധിച്ചതിനുശേഷം സത്യവും നീതിയും ന്യായവും ഉൾക്കൊണ്ടുകൊണ്ട് രേഖകളുടെ പിൻബലത്തിൽ പ്രസ്താവിച്ച 2017 ജൂലൈ 3 ലെ വിധിയ്ക്കപ്പുറമായി മറെറാരു ഒരു മദ്ധ്യസ്ഥശ്രമവും ആവശ്യമില്ലെന്നും, ചരിത്രപ രമായി ഈ വിശുദ്ധ സഭയിൽ നിന്ന് വ്യത്യസ്ത കാലങ്ങളിൽ, വ്യത്യസ്ത കാരണങ്ങളാൽ പിരിഞ്ഞു പോയി പ്രത്യേകസഭകളായി നിലനിൽക്കുന്നവർ നേതൃത്വം കൊടുക്കുന്ന യാതൊരു മധ്യസ്ഥ ശ്രമങ്ങളുടെയും ആവശ്യമില്ലെന്ന് പിതാവ് നിലപാടെടു ക്കേണ്ടി വന്നത് ഈ ഒരു പശ്ചാത്തലത്തിലാണ്. ഭാവി തലമുറക്കെങ്കിലും വ്യവഹാരരഹിതമായ ഒരു സഭയുടെ അനുഗ്രഹീത ദൗത്യനിർവ്വഹണത്തിനും, ക്രിസ്തീയസാക്ഷ്യത്തിനും ഇടയാകണമെന്നും, അന്യഥാ വ്യയം ചെയ്യപ്പെടുന്ന സഭയുടെ വിഭവ ശേഷി, സമൂഹത്തിന്റെ നന്മയ്ക്കായി പ്രയോജന പ്പെടുത്തണമെന്നുമുള്ള തീഷ്ണതയും നിശ്ചയ ദാർഢ്യവും!

എന്നാൽ വൈദ്യുതിയുടെ ഫേസും, ന്യൂട്രലും ഒന്നിപ്പിക്കാനാകില്ലെന്ന തത്വം ഇവിടെ വിസ്മരി ക്കുന്നില്ല. അതായത് ഒരിക്കലും ഒന്നിച്ചുചേരുവാ നാകാത്ത ചിലതുണ്ട് എന്ന യാഥാർത്ഥ്യം. സമാധാനം സ്ഥായിയായിട്ടുള്ളതാകണം എന്നും, വ്യവഹാര രഹിതമാകണമെന്നും ഉൾക്കൊള്ളാനാവുന്നവർക്ക് പിതാവിന്റെ നിലപാടുകൾ ശരിയാണെന്ന് ബോധ്യ പ്പെടും. കാലം അത് തെളിയിക്കുന്നതുവരെ നമുക്ക് കാത്തിരിക്കാം. സുചിന്തിതവും, സുവ്യക്തവും, മുൻ കാല അനുഭവങ്ങളിൽ നിന്നുള്ള പാഠവും ഉൾക്കൊ ണ്ടുകൊണ്ട് ദീർഘവീക്ഷണത്തോടെ സ്വീകരിച്ചതുമായ ശാശ്വത സമാധാനതത്വങ്ങൾ സഭയിൽ സഫലമായി ത്തീരുവാൻ നമുക്ക് പ്രാർത്ഥിക്കാം.

**ഉപസംഹാരം :** ബാല്യം മുതൽ ലഭിച്ച ആത്മീയ തീഷ്ണതയും പ്രാർത്ഥനാജീവിതവും, നിസ്വാർ ത്ഥതയും ദൈവാശ്രയവും, നൈർമ്മല്യവുമുള്ള ജീവിതവും, ദീർഘവീക്ഷണവും, സഹാനുഭൂതിയും, പ്രകടനപരതയില്ലാത്ത ഭക്തിയും, ഒത്തിണങ്ങിയ ആത്മീയ ചൈതന്യം, നിലപാടുകളിലെ കൃത്യത കൊണ്ടും, അനുഭവങ്ങളുടെ കരുത്തു കൊണ്ടും, നിയമ പാലനത്തിന്റെ കൃത്യത കൊണ്ടും, സഭാമക്കളിലും, മറ്റ് മതസ്ഥരിലും, സഭാനേതാക്കളിലും ലോകനേ താക്കളിലും ഉളവാക്കിയ ആദരപൂർവ്വമായ സ്വാധീനം മലങ്കരസഭയെ ഒരു ആഗോളസഭയാക്കി മാറ്റുന്ന തിൽ വലിയ പങ്കുവഹിച്ചിട്ടുണ്ട്. എന്നാൽ സഭാ സമാധാനത്തിൽ സ്ഥാപിത താത്പര്യങ്ങൾ ഉള്ള വരായചിലരുടെ അകാരണമായ ഭയത്തിൽ നിന്ന് ഉടലെടുത്ത വിദ്വേഷംകൊണ്ടോ, ഈ പിതാവിന്റെ ഹൃദയവിശാലതയും, നിഷ്കളങ്കതയും, ഇടപെ ടലുകളുടെ മൃദുലതയും തിരിച്ചറിയാനാകാത്തതി നാലോ ആകാം, സമൂഹത്തിൽ അടിസ്ഥാനരഹിതമായ നിരവധി ആക്ഷേപങ്ങൾ പിതാവ് സഹിക്കേണ്ടി വന്നിട്ടുണ്ട്. സഹനത്തിലൂടെ വിശുദ്ധീകരണം പ്രാപി ക്കുവാനുള്ള അവസരം ദൈവനിയോഗം ആയിരിക്കാം. നിയോഗം സഫലമാകുന്നതിന് പരിഭവമില്ലാതെ സമ്പൂർണമായി സമർപ്പിച്ച ഈ പിതാവ് സഭയുടെ വിശുദ്ധ പദവിയിലേക്ക് ഉയർത്തപ്പെടുവാൻ സർവ്വഥാ

യോഗ്യനെന്ന്, പിതാവുമായി സമ്പർക്കം പുലർത്തിയ, പിതാവിനെ അടുത്തറിയാൻ കഴിഞ്ഞ ഏവരും നിഷ്പക്ഷബുദ്ധ്യാ വിലയിരുത്തും എന്നാണ് ഞാൻ കരുതുന്നത്.

ലളിതഗംഭീരനായ ഈ പരിശുദ്ധ പിതാവിന്റെ പ്രഥമസെക്രട്ടറി എന്ന നിലയിൽ അഞ്ചുസംവത്സരം ശുശ്രൂഷിക്കുവാനും, ആ പിതാവിന്റെ തൃക്കരങ്ങളാൽ ഭദ്രാസനത്തിലെ പ്രഥമവൈദികനായി പൗരോഹിത്യ പദവിയിലേക്ക് ആനയിക്കപ്പെടുവാനും എനിക്ക് ലഭിച്ച അവസരം വലിയ ഭാഗ്യമായി ഞാൻ കരുതുകയാണ്. ഈ പിതാവിന്റെ ശിഷ്യരാണ് എന്നുള്ള അഭിമാനം ഞങ്ങൾക്കുണ്ട്. ഈ ഗുരുനാഥൻ ഞങ്ങളെ പഠിപ്പിച്ചു തന്നത് ഏതാനും വാക്കുകളിലൂടെയുള്ള അറിവല്ല, പ്രത്യുത മാതൃകയായി കാട്ടിത്തന്ന ജീവിതമാണ്. ആ അർത്ഥത്തിൽ ലോകം ആദരിക്കുന്ന വലിയ ഗുരുക്കന്മാരുടെ നിലയിലാണ് ഈ പിതാവിന്റെ സ്ഥാനം. ആ മഹത്വത്തിന്റെ മുമ്പിൽ പ്രണാമം അർപ്പിച്ചുകൊണ്ട് വിനയപൂർവ്വം ഉപസംഹരിക്കുന്നു.



17 -ാം പേജിൽ നിന്നും തുടർച്ച

കഴിപ്പിക്കാൻ മാർ ദീവന്നാസിയോസ് രണ്ടാമൻ ആരംഭിക്കുകയും അവിടെ 1873 സെപ്റ്റംബർ 3ന് ഒരു പള്ളിപ്രതിപുരുഷയോഗം കൂടുകയും ഇരുപത്തിയേഴ് സുപ്രധാന കാര്യങ്ങൾ അവിടെ ചർച്ച ചെയ്ത് നിശ്ചയം നടത്തുകയുമുണ്ടായി. ഇതാണ് പരുമല പടിയോല എന്ന് അറിയപ്പെടുന്നത്. ഈ യോഗനിശ്ചയമനുസരിച്ചാണ് 1873 സെപ്റ്റംബർ 9ന് അസോസിയേഷൻ കൂടി ഒരു കമ്മിറ്റിയെ തിരഞ്ഞെടുത്തത്. കണ്ടനാട് ഗ്രന്ഥവരിയിൽ ഇതിന്റെ വിശദവിവരങ്ങൾ കാണാവുന്നതാണ്.

8. **മിഷൻരംഗത്തെ ഉജ്വലമുഹൂർത്തങ്ങൾ :** മലങ്കരസഭയ്ക്കായി കേരളത്തിന് പുറത്ത് മെത്രന്മാരെ വാഴിക്കുന്നതിനും, സഭയുടെ അതിരുകളെ വിശാലമാക്കുന്നതിനും വഹിച്ച പങ്ക് ആവേശത്തോടെയല്ലാതെ നമുക്ക് ഓർമ്മിക്കാനാവില്ല. 1889-ൽ അൽവാറീസ് മാർ യൂലിയോസ്, റെനിവിലാത്തി മാർ തീമോത്തിയോസ് എന്നിവരെ ദീവന്നാസ്യോസ് ദ്വീതിയൻ വാഴിച്ചത് മിഷൻ രംഗത്തെ പുതിയ കാൽവയ്പ്പായിരുന്നു.

സഭാനവീകരണത്തിന്റെ അദ്വീതിയ രാജശിൽപ്പി പുലിക്കോട്ടിൽ ദീവന്നാസിയോസ് ദ്വീതിയൻ മാത്രമായിരുന്നു. സഭാഭരണരംഗത്ത് ജനാധിപത്യസംവിധാനത്തെ ആവിഷ്ക്കരിച്ചത് വിപ്ലവാത്മകസ്വാധീനം ജനസഹസ്രങ്ങൾക്ക് അദ്ദേഹം പ്രിയങ്കരനായി. ചുരുക്കത്തിൽ ഇന്ന് നാം കാണുകയും അനുഭവിക്കുകയും ചെയ്യുന്ന സുവർണ്ണയടയാളങ്ങൾ സഭാമാതാവിന് സമ്മാനിച്ചത് ഈ മലങ്കരയുടെ പ്രകാശഗോപുരമായ പുലിക്കോട്ടിൽ ദീവന്നാസിയോസ് ദ്വീതിയൻ ആയിരുന്നു.



## ഓബ് – ഓഗസ്റ്റ്

**1.** ശൂനോയോ നോമ്പ് (15 നോമ്പ്) ആരംഭം. രക്തസാക്ഷികളായ മർത്ത് ശ്മൂനിയുടെയും, ഏഴ് മക്കളുടെയും, ഗുരുവായ മാർ ഏലിയാസറിന്റെയും ഓർമ്മ. പൗലോസ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായുടെ 12 – ാം ഓർമ്മ (റാന്നി – പെരുനാട് ബഥനി ആശ്രമം). **4.** പെന്തിക്കോസ്തിയ്ക്കുശേഷം പതിനൊന്നാം ഞായറാഴ്ച. **6.** കൂടാരപ്പെരുന്നാൾ (കർത്താവിന്റെ മറുരൂപ പെരുന്നാൾ). അലക്സിയോസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്തായുടെ 59 – ാം ഓർമ്മ (പെരുനാട് ബഥനി ആശ്രമം) **7.** തെസലോനിക്യയിലെ വി. ദെമത്രിയോസിന്റെ ഓർമ്മ. യതിവര്യൻ യൗനാൻ കത്തനാരുടെ (അഞ്ചലച്ചൻ) ഓർമ്മ. **11.** കൂടാരപ്പെരുന്നാളിനുശേഷം ഒന്നാം ഞായറാഴ്ച. **12.** മാർ അസസായേൽ സഹദായുടെ ഓർമ്മ. **13.** മീഖാ നിബിയുടെ ഓർമ്മ. **15.** ഇന്ത്യൻ സ്വാതന്ത്ര്യദിനം. വി. ദൈവമാതാവിന്റെ വാങ്ങിപ്പു പെരുന്നാൾ (ശൂനോയോ പെരുന്നാൾ). മാർ ഇഗ്നാത്തിയോസ് അബ്ദേദ് മശിഹാ ദ്വിതീയൻ പാത്രിയർക്കീസ് ബാവായുടെ 109 – ാം ഓർമ്മ (കുർക്കുമാ ദയറാ). മർത്ത് മറിയം വനിതാ സമാജദിനം. കോട്ടയം ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പൽ പെരുന്നാൾ. 15 നോമ്പ് വീടൽ. **16.** മാർ ഈവാനിയോസ് ഹിദായത്തുള്ളാ എപ്പിസ്കോപ്പായുടെ 331 – ാം ഓർമ്മ (മുളന്തുരുത്തി പള്ളി). **18.** വാങ്ങിപ്പു പെരുന്നാളിനുശേഷം ഒന്നാം ഞായറാഴ്ച. **19.** സകല നിബിയന്മാരുടെയും ഓർമ്മ. മാർ ലാബി ശ്ലീഹായുടെ ഓർമ്മ. ജോസഫ് മാർ പക്കോമിയോസ് മെത്രാപ്പോലീത്തായുടെ 33 – ാം ഓർമ്മ (മുളക്കുളം കർമ്മേൽകുന്ന് പള്ളി). **20.** മാർ ശമുവേൽ നിബിയുടെ ഓർമ്മ. സഖറിയാസ് മാർ അന്തോണിയോസ് മെത്രാപ്പോലീത്തായുടെ 1 – ാം ഓർമ്മ (ശാസ്താംകോട്ട മൗണ്ട് ഹോറേബ് ആശ്രമം). **24.** മാർ മത്ഥ്യാസ് ശ്ലീഹായുടെ ഓർമ്മ. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ 6 – ാം ഓർമ്മ (ഓതറ സെന്റ് ജോർജ്ജ് ദയറാ) **25.** വാങ്ങിപ്പു പെരുന്നാളിനുശേഷം രണ്ടാം ഞായറാഴ്ച. **26.** മാർ യോഹന്നാൻ മാംദാനായുടെ ശിരച്ഛേദനത്തിന്റെ ഓർമ്മ. **31.** പാറേട്ട് മാത്യൂസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ 44 – ാം ഓർമ്മ (പാമ്പാടി മാർ കുറിയാക്കോസ് ദയറാ).

## ഭദ്രാസന വാർത്തകൾ

ഫാ. പി. കെ. കോശി
(ഭദ്രാസന സെക്രട്ടറി)



കുവൈറ്റ് ലേബർ ക്യാമ്പിൽ ഉണ്ടായ ദുരന്തത്തിൽ ജീവൻ നഷ്ടമായ പ്രവാസി സഹോദരങ്ങൾക്ക് പ്രത്യേകിച്ച് ചെങ്ങന്നൂർ ഭദ്രാസനത്തിലെ യോർദ്ദാൻ പുരം മാർ ഗ്രീഗോറിയോസ് ഇടവകാംഗം പാണ്ടനാട് വന്മഴി മണക്കണ്ടത്തിൽ മാത്യു തോമസിന് ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ ആദരാഞ്ജലികൾ. ദു:ഖാർത്തരായ കുടുംബങ്ങളെ ദൈവം ആശ്വസിപ്പിക്കട്ടെ.

അഭിവന്ദ്യ ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ കൂടിയ ഭദ്രാസന വൈദീക യോഗത്തിൽ പന്തളം സി.എം. ഹോസ്പിറ്റലിലെ ഡോ. ജോൺ വർഗ്ഗീസും സംഘവും ജീവിത ശൈലീ രോഗങ്ങൾ എന്ന വിഷയത്തെ ആസ്പദമാക്കി ക്ലാസ്സ് നയിച്ചു.

ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ സാമൂഹ്യ ക്ഷേമ പ്രവർത്തന പദ്ധതികളുടെ ഭാഗമായി ചെറിയനാട് ഇളയിടത്ത് സിസ്റ്റേഴ്സ് ലൗലി ഹോമിന്റെ (സീനിയർ കെയർ ഹോം ) കൂദാശയും ഉദ്ഘാടനവും ഭദ്രാസന മെത്രാപ്പോലീത്ത അഭി. ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെ മുഖ്യകാർമികത്വത്തിൽ 2024 ജൂൺ 30-ാം തീയതി നടത്തപ്പെട്ടു. തുടർന്നുള്ള പ്രവർത്തനങ്ങളിൽ നിങ്ങളുടെ എല്ലാവരുടെയും സഹായ സഹകരണങ്ങളും, പ്രാർത്ഥനകളും പ്രതീക്ഷിക്കുന്നു. നമ്മുടെ വന്ദ്യനായ വള്ളംകുളം കെ.സി. ജേക്കബ് അച്ചനെ ഇവിടെ പാർപ്പിച്ച് പ്രവർത്തനം ആരംഭിച്ചിരിക്കുന്നു.

ചെങ്ങന്നൂർ ഭദ്രാസന ബാലസമാജത്തിന്റെ ഭദ്രാസന കലാമത്സരം 2024 ജൂൺ 30-ാം തീയതി കുളനട സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ചാപ്പലിൽ വെച്ച് നടത്തപ്പെട്ടു. ചെങ്ങന്നൂർ ഭദ്രാസന പ്രഥമ മെത്രാപ്പോലീത്ത ഭാഗ്യസ്മരണാർഹനായ തോമസ് മാർ അത്താനാസിയോസ് തിരുമേനിയുടെ ആറാം ഓർമ്മപ്പെരുന്നാളും അനുസ്മരണ സമ്മേളനവും, മാർ അത്താനാസിയോസ് മെറിറ്റ് അവാർഡ് വിതരണവും ഓതറ സെന്റ് ജോർജ് ദയറായിലും, ചെങ്ങന്നൂർ ബഥേൽ അരമനയിലുമായി 2024 ഓഗസ്റ്റ് മാസം 18 മുതൽ 24 വരെ നടത്തപ്പെടുകയാണ്. മലങ്കര സഭയുടെ പരമാദ്ധ്യക്ഷൻ പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും, അഭിവന്ദ്യരായ പിതാക്കന്മാരും മുഖ്യകാർമ്മികത്വം വഹിക്കും. ഏവരും വന്ന് സംബന്ധിക്കണം എന്ന് സ്നേഹപൂർവ്വം താല്പര്യപ്പെടുന്നു.

കാതോലിക്കാദിനത്തോടനുബന്ധിച്ച് കാതോലിക്കാനിധി സമാഹരണം ഓഗസ്റ്റ് 02-ാം തീയതി വെള്ളിയാഴ്ച ബഥേൽ അരമനയിൽ വെച്ച് കൂടുന്ന പൊതുസമ്മേളനത്തിൽ വെച്ച് പപരിശുദ്ധ കാതോലിക്കാബാവാ തിരുമനസ്സിനെ ഏൽപ്പിക്കേണ്ടതിനാൽ എല്ലാ ഇടവകകളിൽ നിന്നും ആ കാര്യം ക്രമപ്പെടുത്തി സംബന്ധിക്കുവാൻ ഓർമ്മിപ്പിക്കുന്നു.

ചെങ്ങന്നൂർ ഭദ്രാസന പൊതുയോഗം 2024 ഓഗസ്റ്റ് മാസം 03-ാം തീയതി ബഥേൽ അരമനയിൽ ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്തായുടെ അധ്യക്ഷതയിൽ കൂടുന്ന വിവരം അഭിവന്ദ്യ തിരുമേനി കല്പന മുഖാന്തരം അറിയിച്ചിട്ടുള്ളതാകുന്നുവല്ലോ.

സകല തലമുറകളും ഭാഗ്യവതി എന്ന് വാഴ്ത്തിയ, രണ്ടാം സ്വർഗ്ഗമായിത്തീർന്ന നമ്മുടെ തമ്പുരാനെ പെറ്റ ദൈവമാതാവായ പരിശുദ്ധ കന്യക മർത്തമറിയം അമ്മയുടെ വാങ്ങിപ്പ് പെരുന്നാൾ (ശൂനോയോ) നോമ്പിന്റെ അനുഭവത്തിലേക്ക് നാം പ്രവേശിക്കുവാൻ ഒരുങ്ങുകയാണല്ലോ പരി. അമ്മയുടെ മധ്യസ്ഥത കാവലും കോട്ടയും ആയി തീരട്ടെ. ✪

## ലോക ക്രൈസ്തവ വാർത്തകൾ

# ബൾഗേറിയൻ പാത്രിയർക്കീസ് ദാനിയേൽ സ്ഥാനാരോഹണം ചെയ്തു

ബൾഗേറിയൻ ഓർത്തഡോക്സ് സഭാ തലവനായി ദാനിയേൽ പാത്രിയർക്കീസ് (52) 2024 ജൂൺ 30ന് സ്ഥാനാരോഹണം ചെയ്തു. മാർച്ച് 13നു കാലം ചെയ്ത നിയോഫിത് പാത്രിയർക്കീസിന്റെ പിൻഗാമിയാണ്. കോൺസ്റ്റാന്റിനോപ്പിൾ എക്യുമെനിക്കൽ പാത്രിയർക്കീസ് ബർത്തലോമിയോയും രാജ്യത്തിന്റെ പ്രസിഡന്റും വൈസ് പ്രസിഡന്റും ഉൾപ്പെടെയുള്ളവരും സംബന്ധിച്ചു. പരിശുദ്ധ ബസേലിയസ് മാർതോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ദാനിയേൽ പാത്രിയർക്കീസിനെ അനുമോദിച്ചു.

എപ്പിസ്കോപ്പൽ സുന്നഹദോസ് നിർദേശിച്ച മൂന്നു സ്ഥാനാർഥികളിൽ നിന്ന് പാത്രിയാർക്കൽ ഇലക്ടറൽ കൗൺസിൽ വോട്ടിങ്ങിലൂടെ ഒരാളെ തിരഞ്ഞെടുക്കുകയായിരുന്നു. തിരഞ്ഞെടുക്കപ്പെട്ട ദിവസം തന്നെ സ്ഥാനരോഹണം നടന്നു. ദാനിയേൽ എന്ന അതാനാസ് ട്രെന്റാഫിലോവ് നികോലോവ് 1972ൽ ജനിച്ചു. 2004ൽ സന്യാസി വൈദികനായി. 2008ൽ ബിഷപ്പും 2018ൽ മെത്രാപ്പോലീത്തായുമായി.

**വി.ജെ.ടി.**



ഫാ. പി. വി. ജോൺ ചെങ്ങന്നൂർ

## സാരോപദേശകഥകൾ

# ആശ്വാസതീരങ്ങൾ തേടി

ചാക്കോച്ചൻ രാവിലെ തന്നെ എഴുന്നേറ്റു. പ്രാർത്ഥിച്ചപ്പോൾ മനസ്സു പിടയുകയായിരുന്നു. ഇന്നലെ ഒരു പോള കണ്ണടയ്ക്കാൻ പോലും കഴിഞ്ഞില്ല. മനസ്സിനു ഒരു സ്വസ്ഥതയും കിട്ടിയില്ല. മകൾ എന്നും എപ്പോഴെങ്കിലും വിളിക്കും. ഇന്നലെ വിളിച്ചില്ല. ഇന്നു ഇതുവരെയായിട്ടും വിളിച്ചിട്ടില്ല. എന്തു പറ്റിയോ ആവോ.

ഇന്നലെ സാധാരണ വിളിക്കുന്ന സമയത്തു വിളിക്കാഞ്ഞപ്പോൾ തന്നെ ഭാര്യ വന്നു മകളെ വിളിക്കാൻ നിർബ്ബന്ധിച്ചു. അവൾക്കു സമയം കിട്ടി കാണുകയില്ല എന്നു പറഞ്ഞു അവളെ സമാധാനിപ്പിക്കാൻ ശ്രമിച്ചു. പക്ഷെ അവൾ നിർബ്ബന്ധം പിടിച്ചതിനാൽ പല തവണ വിളിച്ചു. പക്ഷെ കിട്ടിയില്ല. അവളും രാത്രിയിൽ ഉറങ്ങിയിട്ടില്ല. പലതവണ എന്നെ വിളിച്ചു മകളെ വിളിക്കാൻ നിർബ്ബന്ധിച്ചു. എനിക്കു അനുസരിക്കേണ്ടതായി വന്നു.

മകളുടെ വലിയ ആഗ്രഹമായിരുന്നു ഒരു ഡോക്ടർ ആകണമെന്നതു. ഞങ്ങൾക്കും അതു സന്തോഷം നൽകി. അവൾ പഠിക്കാൻ മിടുക്കിയായിരുന്നു. എൻട്രൻസ് എഴുതി നല്ല റാങ്കും വാങ്ങി. എംബിബിഎസ് കഴിഞ്ഞു മാസ്റ്റർ ഡിഗ്രിയും സമ്പാദിച്ചു. താമസിയാതെ ഇവിടെ തന്നെ ഒരു ആശുപത്രിയിൽ ഡോക്ടറായി. പക്ഷെ അവൾക്കു ഇൻഡ്യയ്ക്കു വെളിയിൽ പോകാനായിരുന്നു താത്പര്യം. ഞങ്ങൾ എത്ര നിർബ്ബന്ധിച്ചിട്ടും അവൾ വഴങ്ങിയില്ല. ഞങ്ങൾ റിട്ടയർ ചെയ്തു കഴിഞ്ഞാൽ പ്രായമായ ഞങ്ങളെ നോക്കാൻ ആരുണ്ടു എന്നു അവളോടു ചോദിച്ചു. വെളിയിൽ എവിടെയെങ്കിലും ജോലിയായാൽ നിങ്ങളെ രണ്ടുപേരേയും ഞാൻ അങ്ങു കൊണ്ടു പോകും. അവൾ പറഞ്ഞു.

ഏതായാലും രണ്ടു വർഷം കഴിഞ്ഞപ്പോൾ അവൾക്കു വിദേശത്തു ഒരു ജോലി കിട്ടി. അതു മറ്റെവിടെയുമല്ല, ഇസ്രായേലിൽ. അതു കേട്ടപ്പോൾ മനസ്സിൽ അല്പം സന്തോഷം തോന്നി. ദീർഘകാലമായി മനസ്സിൽ സൂക്ഷിക്കുന്ന ഒരു ആഗ്രഹമാണു ഇസ്രായേലും പലസ്തീനുമൊക്കെ കാണണമെന്നതു. അതു ഇതുവരെ ആരോടും പറഞ്ഞിട്ടില്ല. ഭാര്യ പലപ്പോഴും ആഗ്രഹം പറഞ്ഞിട്ടുണ്ടു. ഓരോകാര്യം പറഞ്ഞു അതിൽനിന്നും ഞാൻ ഒഴിയുകയായിരുന്നു ഇപ്പോൾ അതു പറഞ്ഞാൽ അവൾ എന്നെ നിലത്തും താഴെയും നിറുത്തത്തില്ല. ആ ആഗ്രഹം സഫലമാകുമെന്നു ഓർത്തപ്പോൾ സന്തോഷം വർദ്ധിച്ചു. എങ്കിലും ഇതാ ആ ആഗ്രഹം പൊലിയുന്നു. പക്ഷെ അതിലും വലിയ ഒന്നാണു ഇപ്പോൾ സംഭവിക്കുന്നതു മോളെക്കുറിച്ചുള്ള ഒരു വിവരവും അറിയാതെ മനസ്സു പിന്നെയും ആകുലമായി.

അപ്പോൾ പത്രക്കാരൻ പത്രം കൊണ്ടു വന്നു തന്നു. എടുത്തപ്പോൾ തന്നെ ആദ്യപേജിൽ വലിയ അക്ഷരത്തിൽ അടിച്ചിരിക്കുന്ന വാർത്ത കണ്ടു ഞെട്ടിപ്പോയി. പലസ്തീനിലെ തീവ്രവാദികൾ ഇസ്രായേലിനെ ആക്രമിച്ചിരിക്കുന്നു. അനേകം പേർ മരിച്ചിട്ടുണ്ടു അതിലധികം പേർ പരുക്കേറ്റവരായുമുണ്ടു. ശരിക്കുള്ള കണക്കു ഇതുവരെ ലഭിച്ചിട്ടില്ല.

ഇത്രയും കണ്ടപ്പോൾ പിന്നെ വായിക്കുവാൻ കഴിഞ്ഞില്ല. ഇന്നലെ വിളിക്കാതിരുന്നതും അങ്ങോട്ടു വിളിച്ചിട്ടു കിട്ടാതിരുന്നതും എല്ലാം ചേർത്തു കൂട്ടി വായിച്ചപ്പോൾ മനസ്സും ശരീരവും ഒരുപോലെ തളർന്നു. ഭാര്യ വന്നു കാര്യം ചോദിച്ചപ്പോൾ ഒന്നും പറയാൻ കഴിഞ്ഞില്ല. എന്റെ ഇരിപ്പു കണ്ടിട്ടു അവൾ പത്രം എടുത്തു നോക്കി. വാർത്ത കണ്ടു അവൾ വാവിട്ടു കരഞ്ഞു. എന്തു പറഞ്ഞു ആശ്വസിപ്പിക്കുമെന്നു അറിയാതെ അല്പസമയം ഞാനും ഇരുന്നു പോയി.

നീ ധൈര്യമായി ഇരിക്കു. അവൾക്കു ഒന്നും സംഭവിക്കുകയില്ല. നാം എപ്പോഴും കണ്ണുനീരോടെ ദൈവത്തോടു പ്രാർത്ഥിക്കുന്നതല്ലേ. ദൈവം കൈ വിടുകയില്ല, ഉപേക്ഷിക്കുകയുമില്ല. ഇങ്ങനെ ഭാര്യയെ ആശ്വസിപ്പിക്കുവാൻ പറഞ്ഞെങ്കിലും മനസ്സു പിന്നെയും പിടഞ്ഞു കൊണ്ടിരിക്കുന്നു.

പെട്ടെന്നു മറ്റൊരു കാര്യം ഓർമ്മയിൽ ഓടിയെത്തി. രണ്ടു മാസം മുമ്പു അവൾ വിളിച്ചപ്പോൾ പറഞ്ഞതാണു ഓർമ്മയിൽ വന്നതു. അടുത്ത ഏപ്രിൽ മാസത്തിൽ ഞാൻ നാട്ടിൽ വരാൻ പോകയാണു. പപ്പായുടെയും മമ്മിയുടെയും ആഗ്രഹം പോലെ ഒരു വിവാഹമൊക്കെ കഴിഞ്ഞെ മടുങ്ങുകയുള്ളു. ഒരു കാര്യം കൂടെ. ചെറുക്കനെ അന്വേഷിച്ചു അലയേണ്ടാ. ഇവിടെ ഞാൻ ഒരാളെ കണ്ടിട്ടുണ്ടു. അയാളും എം.ഡി. കഴിഞ്ഞു ഇവിടെ എന്നോടൊപ്പം ജോലി ചെയ്യുകയാണു. അയാൾക്കും സമ്മതമാണു. പപ്പാ ഒരു കാര്യം ചെയ്യണം താമസിയാതെ അയാളുടെ വീട്ടിൽ പോയി ഈ കല്യാണം ആലോചിച്ചു തീരുമാനിക്കണം. ഞാൻ അവരുടെ മേൽവിലാസം അയച്ചു തരാം. പേടിക്കേണ്ട. അവരും നല്ല ഓർത്തോഡോക്സുകാരാണു.

താമസിയാതെ ഞങ്ങൾ അവിടെ പോയി. ചെന്നപ്പോഴാണു കൂടുതൽ വിവരങ്ങൾ അറിഞ്ഞതു. അവർ വർഷങ്ങളായി പ്രേമത്തിലായിരുന്നത്രേ. അതു വിശ്വസിക്കാൻ കഴിഞ്ഞില്ല. മോളു അതു നിങ്ങളോടു പറഞ്ഞിട്ടില്ലേ. ഞങ്ങളുടെ മോൻ അതു നേരത്തെ ഞങ്ങളോടു പറഞ്ഞതാണു. അവർ പറഞ്ഞു.

അവൾ അതു ഞങ്ങളോടു സൂചിപ്പിച്ചിരുന്നു. പെൺകുട്ടിയല്ലിയോ തുറന്നു പറയാൻ മടിക്കും. ഞാൻ പറഞ്ഞു. എല്ലാം പറഞ്ഞു ഉറപ്പിച്ചശേഷം തിരികെ പോരുമ്പോൾ ഭാര്യ പറഞ്ഞു. നിങ്ങൾ എന്തു കള്ളത്തരമാണു അവരോടു പറഞ്ഞതു. അവൾ ഇങ്ങനെ ഒരു ബന്ധത്തെ കുറിച്ചു ഒരക്ഷരം പറഞ്ഞിട്ടുണ്ടോ?

അതുപിന്നെ അവൾ ഇനിയും അവരോടൊപ്പം ജീവിക്കേണ്ടതല്ലേ. അവളെക്കുറിച്ചു ഒരു മോശമായ ചിത്രം അവരുടെ മനസ്സിൽ തോന്നിയാൽ അതു അവളുടെ ഭാവി ജീവിതത്തെ ബാധിക്കുമല്ലോ എന്നു കരുതിയാണ് ഞാൻ അങ്ങനെ പറഞ്ഞതു. ഏതായാലും ഒരു കാര്യം ഉറപ്പായി നിന്നെപ്പോലെ തന്നെയാണു അവളും. നമ്മുടെ ബന്ധത്തെ കുറിച്ചും നീ നിന്റെ അപ്പനോടും അമ്മയോടും പറഞ്ഞതും ഇതുപോലെ ആയിരുന്നല്ലോ.

ഓഹോ കുറ്റം എല്ലാം എന്റെ തലയിൽ കയറ്റി വച്ചോ. നിങ്ങൾ ഒരു പരിശുദ്ധൻ. ഭാര്യയും വിട്ടുകൊടുത്തില്ല.

നിങ്ങൾ എന്താ ആലോചിച്ചുകൊണ്ടിരിക്കുന്നതു. ചായ കൊണ്ടു വച്ചതു കണ്ടില്ലേ. ഭാര്യയുടെ ചോദ്യം കേട്ടാണു ജോർജ്ജുകുട്ടി വർത്തമാനകാലത്തിലേക്കു തിരികെ വന്നതു. ചായ എടുത്തു കുടിച്ചിട്ടു മനസ്സു ദൈവത്തിങ്കലേക്കു ഉയർത്തി. പെട്ടെന്നു എന്നും സന്ധ്യാനമസ്ക്കാരത്തിൽ ചൊല്ലുന്ന സങ്കീർത്തന ഭാഗം ഓർമ്മയിൽ ഓടിയെത്തി. അതു ഒരു പ്രാർത്ഥ നാമന്ത്രമായി മനസ്സിൽ നിന്നും ഉയർന്നു. ഞാൻ എന്റെ കണ്ണുകൾ പർവ്വതത്തിങ്കലേക്കു ഉയർത്തുന്നു. എന്റെ സഹായക്കാരൻ എവിടെനിന്നു വരും. എന്റെ സഹായം ആകാശവും ഭൂമിയും സൃഷ്ടിച്ച യഹോവയിങ്കൽ നിന്നു വരുന്നു. അവൻ നിന്റെ കാൽ ഇളകുവാൻ സമ്മതിക്കുകയില്ല. നിന്റെ കാവൽക്കാരൻ ഉറക്കം തൂങ്ങുന്നില്ല, ഉറങ്ങുന്നുമില്ല. കർത്താവു നിന്റെ കാവൽക്കാരൻ ആകുന്നു. കർത്താവു തന്റെ വലത്തുകൈ കൊണ്ടു നിനക്കു നിഴലിടും. പകൽ അദിത്യനെങ്കിലും രാത്രി ചന്ദ്രൻ എങ്കിലും നിന്നെ ഉപദ്രവിക്കുകയില്ല. കർത്താവു സകല ദോഷങ്ങളിൽ നിന്നു നിന്നെ കാത്തുകൊള്ളും. അവൻ നിന്റെ ആത്മാവിനെ കാത്തുകൊള്ളും. അവൻ നിന്റെ ഗമനത്തെയും ആഗമനത്തെയും ഇന്നു മുതൽ എന്നേക്കും കാത്തു കൊള്ളും. ദൈവമേ സ്തുതി നിനക്കു യോഗ്യമാകുന്നു.

മൊബൈൽ ശബ്ദിക്കുന്നതു കേട്ടു പ്രാർത്ഥന യിൽ നിന്നും ഉണർന്നു. നോക്കിയപ്പോൾ മകളാണു വിളിക്കുന്നതു. ഫോൺ എടുത്തു ഓണാക്കി. മകളുടെ ശബ്ദം ഒഴുകിയെത്തി. പപ്പാ ഞാനാണു. മോബൈൽ സ്പീക്കറിൽ ഇട്ടു അമ്മയെക്കൂടെ വിളിക്കു. അതു കേട്ടു ഭാര്യ ഓടിയെത്തി. അമ്മ അടുത്തു നില്പുണ്ടു. മോളു പറഞ്ഞോ.

അവൾ പറഞ്ഞു പേടിക്കാൻ ഒന്നുമില്ല. ഇവിടെ നടക്കുന്ന യുദ്ധത്തെ കുറിച്ചു കേട്ടു ഭയപ്പെട്ടിരി ക്കുകയാണെന്നു എനിക്കറിയാം. ഞങ്ങൾ ഇവിടെ

സുരക്ഷിതരാണു പേടിക്കാനൊന്നുമില്ല. ഞങ്ങളെ അവർ സുരക്ഷിതമായ ഒരിടത്തു ആക്കിയിരിക്കുകയാണു. പരുക്കേറ്റ കുറെ കുഞ്ഞുങ്ങളും പ്രായമായവരും ഇവിടെ ഉണ്ടു. അവരെ ശുശ്രൂഷിക്കുകയാണു ഇപ്പോൾ ഞങ്ങളുടെ ജോലി. ജേക്കബും കൂടെയുണ്ടു. വിളിച്ചപ്പോൾ ഞങ്ങൾ യാത്രയിൽ ആയിരുന്നു. അപ്പോൾ ആരെയും വിളിക്കാനോ കോൾ അറ്റൻഡ് ചെയ്യാനോ പട്ടാളക്കാർ സമ്മതിക്കില്ല. അതുകൊണ്ടാണു അങ്ങനെ സംഭവിച്ചതു.

മോളേ, ഇൻഡ്യാക്കാരെ നാട്ടിലേക്കു കൊണ്ടു വരുവാൻ കേന്ദ്ര ഗവണ്മെന്റ് ശ്രമിക്കുന്നെന്നു കേട്ടു. അങ്ങനെയെങ്കിൽ നിങ്ങളും അവരുടെ കൂടെ പോരാൻ ശ്രമിക്കണം. ജോർജ്ജുകുട്ടി പറഞ്ഞു.

അതെങ്ങനെയാ പപ്പാ. ഇവിടെ അനേകം പേർ കുഞ്ഞുകുട്ടി ആബാലവൃദ്ധം പരുക്കേറ്റു കിടക്കുമ്പോൾ അവരെ ഉപേക്ഷിച്ചു പോരുന്നതു ദൈവത്തിനു പോലും ക്ഷമിക്കാൻ കഴിയില്ല. ഞങ്ങൾ ഡോക്ടർമാരായതു പണം ഉണ്ടാക്കാൻ മാത്രമല്ല, ആതുര ശുശ്രൂഷയ്ക്കു കൂടിയാണു. ജേക്കബും ആ പക്ഷക്കാരനാണു. പപ്പായും മമ്മിയും ഇതോർത്തു വിഷമിച്ചിരിക്കാതെ കല്യാണം നടത്താൻ ഉള്ള ക്രമീകരണങ്ങൾ ചെയ്യു. ദൈവം കരുതിക്കൊള്ളും. യഹോവയായ ദൈവം തെരഞ്ഞെടുത്തു വേർതിരിച്ച സ്വന്തജനമല്ലിയോ ഇസ്രായേൽ. യഹോവ കൈവിടുകയില്ല. ധൈര്യമായിരിക്കു. ഒരു വണ്ടി വരുന്നു. പരുക്കേറ്റവരെ കൊണ്ടു വരികയാണു. ഞാൻ സമയം കിട്ടുമ്പോൾ അങ്ങോട്ടു വിളിക്കാം. അവൾ ഫോൺ കട്ടു ചെയ്തു.

ചാക്കോച്ചൻ പെട്ടെന്നു ജേക്കബിന്റെ വീട്ടിലേക്കു വിളിച്ചു. മോളു സംസാരിച്ചു കൊണ്ടിരുന്നപ്പോൾ അവർ പല തവണ വിളിച്ചതാണു. അവർ ഫോൺ എടുത്തു പറഞ്ഞു. മോൻ ഇങ്ങോട്ടു വിളിച്ചു. ഭയപ്പെടാനൊന്നുമില്ല. അവർ സുരക്ഷിതരാണു എന്നൊക്കെ പറഞ്ഞു. അതു പറയാനാണു ഞാൻ അങ്ങോട്ടു വിളിച്ചതു. അപ്പോൾ ആരോടോ സംസാരിക്കുകയായിരുന്നു. മോളായിരിക്കുമെന്നു തോന്നി. മോളായിരുന്നോ? അതേ. അവളും അങ്ങനെ തന്നെയാണ് പറഞ്ഞതു. ഏതായാലും അല്പം ആശ്വാസമായി. പിന്നെ വിളിക്കാം എന്നു പറഞ്ഞു ഫോൺ കട്ടു ചെയ്തു.

ജേക്കബു ഓർത്തു എന്നെപ്പോലെ അനേകായിരങ്ങൾ ലോകത്തിന്റെ നാനാഭാഗത്തും ഇപ്പോൾ കണ്ണീർ പൊഴിക്കുകയും വിലപിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നുണ്ടു. അവരുടെ കണ്ണുനീരിന്റെ മുമ്പിൽ ദൈവം മനസ്സലിയും. ജേക്കബു ആശ്വസിപ്പിക്കുവാൻ ശ്രമിച്ചു. എങ്കിലും ജേക്കബിന്റെ മനസ്സു ആശ്വാസതീരങ്ങൾ തേടി അലഞ്ഞു.



## നവാഭിഷിക്തരായ ബഹനാൻ അച്ചനും ഗ്രിഗറി ശെമ്മാശനും അഭിനന്ദനങ്ങൾ



**റവ. ഫാ. ബഹനാൻ കെ. നിക്സൺ**
സെന്റ് ജോർജ്ജ് മഹാ ഇടവക, അറത്തിൽ, പന്തളം



**റവ. ഡീ. ഗ്രിഗറി ജോർജ്ജ് നൈനാൻ**
പാറമൺ ബഥേൽ, പന്തളം

## ഭദ്രാസനത്തിലെ പ്രാർത്ഥനയോഗ അംഗങ്ങൾക്കായി നടത്തിയ ഉപന്യാസ മത്സരം വിജയികൾ

FIRST PRIZE



T.M. Philip
St. Mary's
Seenaikunnu

SECOND PRIZE



Beena Sunil
St. George
Cheriyanad

THIRD PRIZE



Capt.Thomas T Mathew
St George, Manglam



Annamma Varghese
St. Thomas
Umayattukara

FOURTH PRIZE



Leela George
St. Thomas
Kurampala



Lizy Varghese
St. Stephens
Kudassanad



ഫാ. വർഗീസ് കളീക്കൽ

രക്ഷകൻ നടന്ന വഴിത്താരയിലൂടെ.....

# സർവ്വ രാജ്യങ്ങളുടെ പള്ളിയിൽ

**1. ഡോമിനസ് ഫ്ളൈവിറ്റ്**

കണ്ണീർ കണങ്ങളുടെ പള്ളിയിലേക്കാണ് ഇന്ന് ആദ്യം പോകുന്നത്. ''ഡോമിനസ് ഫ്ളൈവിറ്റ്'' ഒരു ലാറ്റിൻ വാക്കാണ്. ''കർത്താവ് കരഞ്ഞു'' എന്നതാണ് ആ വാക്കിന്റെ അർത്ഥം. കോട്ടയാൽ ചുറ്റപ്പെട്ട പഴയ ജറുസലേമിന്റെ കിഴക്കുഭാഗത്തു സ്ഥിതി ചെയ്യുന്ന ഒലിവുമലയുടെ താഴ്വരയിലാണ് ഈ ദൈവാലയം സ്ഥിതിചെയ്യുന്നത്. പ്രശസ്ത ഇറ്റാലിയൻ വാസ്തു ശില്പി അന്റോണിയോ ബർലൂച്ചി രൂപകല്പന ചെയ്ത ഈ ദൈവാലയത്തിന്റെ പണി പൂർത്തിയായത് 1955 ൽ ആണ്. കത്തോലിക്കാ സഭയുടെ കീഴിലുള്ള ഫ്രാൻസിസ്കൻ സന്യാസ സമൂഹത്തിന്റെ ഉമസ്ഥ തയിൽ ആണ് ഈ പള്ളി.

ഒരു കണ്ണീർതുള്ളിയുടെ രൂപത്തിലാണ് ഈ പള്ളി രൂപകല്പന ചെയ്തിട്ടുള്ളത്. പടിഞ്ഞാറുള്ള പഴയ ജറുസലേമിനെ അഭിമുഖീകരിച്ചാണ് ഇതിന്റെ അൾത്താര നിലകൊള്ളുന്നത്. അൾത്താരയിൻ കീഴിൽ കോഴി തന്റെ കുഞ്ഞുങ്ങളെ ചിറകിൻ കീഴിൽ ചേർത്തു നിർത്തിയിരിക്കുന്ന ഒരു മാർബിൾ ചിത്രവുമുണ്ട്. ഈ സ്ഥലത്തു നിന്നാണ് നാഥൻ ജറുസലേമിനെ ഓർത്ത് കരഞ്ഞത്.

''യരുശലേമെ യരുശലേമെ പ്രവാചകന്മാരെ കൊല്ലുകയും നിന്റെ അടുക്കൽ അയച്ചിരിക്കുന്ന വരെ കല്ലെറിയുകയും ചെയ്യുന്നവളെ, കോഴി തന്റെ കുഞ്ഞുങ്ങളെ ചിറകിൻ കീഴിൽ ചേർക്കുന്നതു പോലെ നിന്റെ മക്കളെ ചേർത്തു കൊള്ളുവാൻ ഞാൻ എത്ര പ്രാവശ്യം ആഗ്രഹിച്ചിരുന്നു. നിനക്കോ മനസ്സി ലായില്ല. ഇതാ നിങ്ങളുടെ ഭവനം ശൂന്യമായി തീരും. കർത്താന്റെ നാമത്തിൽ വരുന്നവൻ വാഴ്ത്തപ്പെട്ട വനാകുന്നു എന്ന് നിങ്ങൾ പറയുവോളം നിങ്ങൾ ഇനി എന്നെ കാണുകയില്ല എന്നു ഞാൻ നിങ്ങളോടു പറയുന്നു. (മത്താ. 23:37).

ഈ പള്ളിയുടെ മുറ്റത്ത് കർത്താവിനെ മുൾക്കി രീടം ധരിപ്പിച്ച ഒരു ചെടിയുണ്ട്. ചെടി എന്നു പറയു വാനാകില്ല. ഒരു ചെറിയ മരം എന്നു വേണമെങ്കിൽ പറയാം. കനം കുറഞ്ഞ കൂർത്ത മുള്ളുകൾ ഒടിക്കാൻ പ്രയാസമാണ്. ഈ മുൾച്ചെടി കാണുമ്പോൾ മുൾക്കി രീടം ധരിച്ചു നിൽക്കുന്ന നാഥന്റെ മുഖം മനസ്സിൽ ഓടി എത്താറുണ്ട്. ഈ പള്ളിമുറ്റം ഒരു വ്യൂ പോയിന്റ് കൂടിയാണ്. പഴയ ജറുശലേമിന്റെ കോട്ടകളും വാതിലു കളും അൽ അക്സമോസ്കും, ഡോം ഓഫ് റോക്കും, ഹോളി സെപ്ലിക്കർ പള്ളിയും വിലാപ മതിലുമെല്ലാം നേരെ മുമ്പിൽ കാണാം.

**2. ചർച്ച് ഓഫ് മേരി മാഗ്ദലിൻ**

കിദ്രോൻ താഴ്വരയ്ക്ക് കുറുകെയും ഗദ്സമന തോട്ടത്തിന്റെ സമീപമായും ഒലിവുമലയുടെ അടിവാ രത്തിൽ പണിയപ്പെട്ടിരിക്കുന്ന ഒരു വലിയ ദൈവാ ലയമാണ് മഗ്ദലന മറിയത്തിന്റെ പള്ളി. സവാള ഉള്ളിയുടെ രൂപത്തിലുള്ള ഏഴ് വലിയ സ്വർണ്ണ മകു ടങ്ങൾ (ഏശഹററലറ ഛിശീ) ഈ പള്ളിയെ ഏറ്റവും മനോഹരമാക്കുന്നു. എ.ഡി. 1888 ൽ റഷ്യയുടെ സാർ ചക്രവർത്തിയായിരുന്ന അലക്സാണ്ടർ മൂന്നാമൻ തന്റെ മാതാവ് മരിയ അലക്സോൻഡ്രവനയുടെ സ്മര ണാർത്ഥം പണികഴിപ്പിച്ച ദൈവാലയമാണിത്. റഷ്യൻ ഓർത്തഡോക്സ് സഭയുടെ വിശുദ്ധ രക്തസാക്ഷി കളായ എലിസബേത്ത്, ബാർബറാ എന്നീ പുണ്യവ തികളുടെ തിരുശേഷിപ്പുകൾ ഈ ദൈവാലയത്തിൽ പ്രതിഷ്ഠിച്ചിട്ടുണ്ട്. കൂടാതെ ഇംഗ്ലണ്ടിലെ ഫിലിപ്പ് രാജ



കുമാരന്റെ അമ്മ ആലീസ് ഓഫ് ബിറ്റൻബഗിന്റെ അസ്ഥികളും ബക്കിംഗാം കൊട്ടാരത്തിൽ നിന്ന് കൊണ്ടുവന്ന് ഇവിടെ സംസ്ക്കരിച്ചിട്ടുണ്ട്. ആഴ്ചയിൽ ആകെ നാലുമണിക്കൂർ, അതായത് ചൊവ്വാഴ്ചയും വ്യാഴാഴ്ചയും 10.00 മണി മുതൽ 12.00 മണി വരെ മാത്രമെ സഞ്ചാരികൾക്ക് പ്രവേശനം അനുവദിച്ചിട്ടുണ്ട്. ആയതിനാൽ സഞ്ചാരികളിൽ അധികം ആർക്കും ഈ ദൈവം ലയത്തിനകത്ത് കയറുവാൻ സാധിച്ചിട്ടുണ്ടാവില്ല.

### 3. ഗദ്സമനി

ഒലിവുമലയുടെ ഏറ്റവും അടിവാരത്തിലാണ് ഗദ്സമനി തോട്ടം. നമ്മുടെ കർത്താവിനെ യൂദാ ചുംബനം നൽകി ഒറ്റിക്കൊടുക്കുന്നതും റോമാ പടയാളികൾ നാഥനെ പിടിച്ചതും ഇവിടെ വച്ചാണ്. കഴിയുമെങ്കിൽ ഈ പാനപാത്രം എങ്കൽ നിന്നും നീക്കേണമെ. എങ്കിലും എന്റെ ഇഷ്ടമല്ല. അവിടുത്തെ നടക്കട്ടെ എന്നുപറഞ്ഞ് സ്വയം ഏൽപ്പിച്ചുകൊടുത്തതും ഇവിടെ വച്ചാണ്. താൻ പ്രാണവ്യഥയിലായപ്പോഴും അതൊന്നുമറിയാതെ ഉറക്കം തൂങ്ങുന്ന ശിഷ്യന്മാരെ നോക്കി ''എന്നോടുകൂടി അല്പം ഉണർന്നിരിക്കുവാൻ നിങ്ങൾക്കാകില്ലേ? പരീക്ഷയിൽ അകപ്പെടാതിരിക്കുവാൻ ഉണർന്നിരുന്നു പ്രാർത്ഥിപ്പിൻ എന്നു കൽപ്പിച്ചതും ഇവിടെ വച്ചാണ്.

കർത്താവിനെ കണ്ടതായ, തന്റെ ശബ്ദം കേട്ടതായ ഒലിവുമരങ്ങൾ ഇവിടെയുണ്ട്. ഏതാണ്ട് മൂവായിരം വർഷങ്ങൾ പഴക്കമുണ്ട്. ഇവിടെയുള്ള ഏതാനും ഒലിവു മരങ്ങൾക്ക്. ഗദ്സമനിയിൽ ഒരു പാറയിൽ മുട്ടുകുത്തിയാണ് കർത്താവ് പ്രാർത്ഥിച്ചത്. ആ പാറയിൽ അതിമനോഹരമായ ഒരു ദൈവാലയം പണിതിട്ടുണ്ട്. ബസലിക്കാ ഓഫ് ആഗണി എന്നും സർവ്വരാജ്യങ്ങളുടെ പള്ളി എന്നും ഇത് അറിയപ്പെടുന്നു. 1924 ൽ അന്റോണിയോ ബർലൂച്ചി രൂപകൽപ്പന ചെയ്തതാണ് ഈ ദൈവാലയം.

### 4. മാതാവിന്റെ കബറിട പള്ളി

വി. കന്യകമറിയത്തിന്റെ നിര്യാണത്തെ സംബന്ധിച്ച് രണ്ടു പാരമ്പര്യങ്ങൾ ഉണ്ട്. റോമൻ കത്തോലിക്കാ സഭയുടെ വിശ്വാസമനുസരിച്ച് മാതാവ് ശരീരത്തോടുകൂടി സ്വർഗ്ഗത്തിലേക്ക് എടുക്കപ്പെട്ടു എന്നാണ്. അല്ല മാതാവ് എല്ലാവരെയും പോലെ മരിച്ചു. കർത്താവിന്റെ ശിഷ്യന്മാർ എല്ലാ ദിക്കിൽ നിന്നും വന്നു. മാതാവിന്റെ കബറടക്കം നടത്തിയെന്നാണ് വേറൊരു പാരമ്പര്യം. മാതാവ് മരണപ്പെട്ടയുടനെ ആത്മാവിനെ സ്വർഗ്ഗം സ്വീകരിച്ചു. ഓർത്തഡോക്സ് പ്രൊട്ടസ്റ്റന്റ് സഭകളുടെ വിശ്വാസം അതാണ്. മാതാവിന്റെ കബറിടം നിന്നിരുന്നു എന്നു വിശ്വസിക്കുന്നിടത്ത് ഒരു മനോഹര ദൈവാലയമുണ്ട്. ഗദ്സമിനിയോടും കിദ്രോൻ താഴ്വരയോടും ചേർന്നാണ് ഈ ദൈവാലയം സ്ഥിതി ചെയ്യുന്നത്. ഒട്ടേറെ അലങ്കാര വിളക്കുകൾ ഈ ദൈവത്തിലുണ്ട്.

മാതാവ് എഫേസൂസിൽ വി. യോഹന്നാനോടൊപ്പമായിരുന്നു എന്നും മാതാവ് അവിടെയാണ് മരണപ്പെട്ടതെന്നും അവിടെ മാതാവിന്റെ കബറിടം ഉണ്ടെന്നും വേറൊരു പാരമ്പര്യമുണ്ട്.

### 5. കിദ്രോൻ താഴ്വര

യരുശലേമിലെ ടെമ്പിൾ മൗണ്ടിനെ ഒലിവ്മലയിൽ നിന്ന് വേർതിരിക്കുന്ന താഴ്വരയാണിത്. യോശാഫാത്തിന്റെ താഴ്വര എന്നും ഇത് അറിയപ്പെടുന്നു. ഏലിയാവിന്റെ വരവ് മിശിഹായുടെ പ്രത്യക്ഷത, ഗോഗ്-മാഗോഗ് യുദ്ധം ന്യായവിധി ദിനം എല്ലാം ഇവിടെയാണ് സംഭവിക്കുന്നത് എന്നാണ് പ്രവചനം.

ശലോംമോന്റെ ദൈവാലയത്തിന്റെ കാലം മുതൽ യഹൂദന്മാരുടെ പ്രധാനം സെമിത്തേരി ഇവിടെയാണ്. ആയിരക്കണത്തിന് കല്ലറകൾ ഇവിടെ കാണാം. ടെമ്പിൾ മൗണ്ടിൽ ഇസ്ലാം മതസ്ഥരുടെ ഒട്ടേറെ കല്ലറകളും കാണാം. ലോകത്തുള്ള എല്ലാ യഹൂദനും കിദ്രോൻ താഴ്വരയിൽ അടക്കം ചെയ്യപ്പെടണമെന്നാഗ്രഹിക്കുന്നു. കാരണം അവരവരുടെ വിശ്വാസമനുസരിച്ച് മിശിഹാ വരുന്നത് അവിടെയാണ്. ആയതിനാൽ മൃതശരീരം വേറൊരു സ്ഥലത്ത് കബറടക്കിയശേഷം ഏതാനും വർഷങ്ങൾ കഴിഞ്ഞ് അസ്ഥികൾ മാത്രം രണ്ടടിനീളം ഒരടി വീതിയുള്ള ചെറുപെട്ടിയിൽ വച്ച് ഇവിടെ സംസ്ക്കരിച്ചശേഷം അതിന്റെ മുകളിൽ ഒരു മാർബിൾ ഫലകവും വയ്ക്കുക എന്നതാണ് ഇപ്പോഴുള്ള രീതി.

'കിദ്രോൻ' എന്ന വാക്കിന്റെ അർത്ഥം 'സന്ധ്യ' 'ഇരുൾ' നിന്നൊക്കെയാണ്. മരണത്തിന്റെ സന്ധ്യ കഴിഞ്ഞ് പുനഃരുത്ഥാനത്തിന്റെ ഒരു പ്രഭാതം വരും എന്നൊരു സന്ദേശവും ഇതിലുണ്ട്. കിദ്രോൻ താഴ്വരയിലുള്ള മൂന്നു സ്മാരക കുടീരങ്ങൾ പ്രശസ്തമാണ്. ഒന്ന് അബ്ശാലോമിന്റെ കുടീരം രണ്ട് യഹോശാഫാത്തിന്റെ കുടീരം, മൂന്ന് സക്കറിയായുടെ കുടീരം.

തുടരും.....

വാൽസല്യ കുഞ്ഞുങ്ങളേ

നിങ്ങളെല്ലാവരും ദൈവകരങ്ങളിൽ സുരക്ഷിതരായിരിക്കുന്നു എന്ന് വിശ്വസിക്കുന്നു. പുതിയ വിദ്യാഭ്യാസ വർഷത്തിലെ രണ്ടാം മാസത്തിലേക്ക് നിങ്ങൾ കടന്നിരിക്കുകയാണല്ലോ. നിങ്ങൾ പാഠഭാഗങ്ങളൊക്കെ അന്നന്നുതന്നെ പഠിക്കുന്നുണ്ടല്ലോ? പഠനത്തെ വളരെ ഗൗരവമായി എടുക്കണം. പഠിക്കുന്ന പുസ്തകങ്ങൾ മാത്രം വായിക്കാതെ, ഓരോ വിഷയങ്ങളിലും നിങ്ങൾക്ക് അറിവ് പകരുന്ന അനുബന്ധ പുസ്തകങ്ങളും, ലേഖനങ്ങളുമൊക്കെ കണ്ടെത്തി വായിക്കണം, ഒപ്പം നല്ല വായനാശീലം വളർത്തിയെടുക്കണം. ജൂൺ 19 ദേശീയ വായനാ ദിനമായിരുന്നു എന്ന് നിങ്ങൾക്ക് അറിവുള്ളതാണല്ലോ. നിങ്ങൾ പഠിക്കുന്ന സ്കൂളുകളിൽ വായനാ ദിനത്തോടനുബന്ധിച്ചുള്ള പരിപാടികൾ നടത്തിക്കാണുമല്ലോ?ഗ്രന്ഥശാലാ സംഘത്തിന്റെ ഉപജ്ഞാതാവും പ്രചാരകനുമായിരുന്ന പി. എൻ. പണിക്കരുടെ ചരമദിനമാണ് ജൂൺ 19. കേരള സർക്കാർ 1996 മുതൽ അദ്ദേഹത്തിന്റെ ചരമദിനം വായനദിനമായി ആചരിക്കുന്നു. 2017 മുതൽ ഈ ദിനം ദേശീയ വായനാദിനമായി ആചരിച്ചു വരുന്നു. കുഞ്ഞുണ്ണി മാഷ് പറയുന്നു 'വായിച്ചാലും വളരും വായിച്ചില്ലെങ്കിലും വളരും, വായിച്ചു വളർന്നാൽ വിളയും വായിക്കാതെ വളർന്നാൽ വളയും.' വായനാശീലം നിങ്ങളുടെ ജീവിതത്തിന്റെ ഭാഗമാക്കുവാൻ ശ്രദ്ധിക്കണമെന്ന് ചേച്ചി ഓർമ്മിപ്പിക്കുന്നു.

വളരെ ചെറുപ്പത്തിൽത്തന്നെ, ഒരു കമ്പനിയുടെ തലപ്പത്തെത്തിയ അയാൾ, വളരെ പുച്ഛത്തോടെ ആയിരുന്നു, കീഴ്ജീവനക്കാരോടല്ലാം പെരുമാറിയിരുന്നത്. 'തന്റെ തലയിൽ കളിമണ്ണാണോ' എന്ന പരിഹാസവുമായിട്ടാണ്, അയാൾ മറ്റു ജോലിക്കാരുമായുള്ള തന്റെ സംഭാഷണങ്ങൾ, സാധാരണ അവസാനിപ്പിച്ചിരുന്നത്. ഇടയ്ക്കെപ്പോഴോ അയാൾക്കു തുടങ്ങിയ തലവേദന ചെന്നെത്തിയത്, തലയ്ക്കുള്ളിൽ വളരുന്ന ട്യൂമറിലായിരുന്നു. ശസ്ത്രക്രിയയ്ക്കു ശേഷം, ഓർമ്മശക്തി നഷ്ടപ്പെട്ട അയാൾ, തന്റെ ഡയറിയിൽ ഇങ്ങനെ കുറിച്ചു: 'എന്തിനേക്കുറിച്ചാണോ ഞാൻ ഏറെ അഹങ്കരിച്ചത്, അതെനിക്കിന്നു നഷ്ടമായിരിക്കുന്നു'.

എല്ലാം സ്വന്തമായുള്ള ആരും ഉണ്ടായിരിക്കില്ല. ഉള്ളത്, അതിന്റെ പൂർണ്ണതയിൽ ലഭിച്ചവരും കാണില്ല. പിന്നെ എന്തിനേക്കുറിച്ചാണു നാം അഹങ്കരിക്കുക? ആരും താരതമ്യങ്ങൾക്കു വിധേയരല്ല. ഒരാളെയും, മറ്റൊരാളോടു തുലനം ചെയ്തു വിലയിരുത്താൻ ആകയുമില്ല. ഓരോ ജീവിതവും, ഓരോ നിയോഗമാണ്. അതു പൂർത്തീകരിക്കാനുള്ള വിഭവങ്ങൾ, അയാളുടെ ശക്തിയിലും, ബുദ്ധിയിലും നിക്ഷേപിച്ചിട്ടുണ്ടാകും. അതളന്നെടുത്തു തുലനം ചെയ്തു വിധിഎഴുതുന്നവരോടു ചില ചോദ്യങ്ങൾ: ഒരാളുടെ ജീവിതത്തെക്കുറിച്ചു മറ്റൊരാൾക്ക് എന്തറിയാം? എല്ലാവരേയും അളക്കാനുതകുന്ന ഏത് ഏകകമാണ്, ഒരാളുടെ കൈയ്യിലുള്ളത്? മുൻവിധികളല്ലേ, മുഖ്യമായും വിധികർത്താക്കളുടെ കയ്യിലുള്ളത്? തങ്ങളുടെ പരിമിതികൾക്കും, പരിവേദനങ്ങൾക്കും ഉള്ളിൽ നിന്നു കൊണ്ടുതന്നെയാണ്, എല്ലാവരും സ്വജീവിതം കരുപ്പിടിപ്പിക്കുന്നത്. അതിൽ ഉൾച്ചേർന്നിരിക്കുന്ന നിഗൂഢതകൾ, അയാൾക്കു മാത്രമല്ലേ മനസ്സിലാകൂ. ഒന്നും ആരുടെയും സ്വന്തമല്ല. ലഭിച്ചതെല്ലാം, എല്ലാവരുടേയും നന്മയ്ക്കായി ഉപയോഗിക്കുക എന്നതാണ്, ഓരോരുത്തരുടെയും ചുമതല. അറിവും, ആരോഗ്യവും, ആയുസ്സുമെല്ലാം ഉപയോഗക്ഷമവും, ഉപകാരപ്രദവുമാക്കാൻ, ഓരോരുത്തർക്കും കുറച്ചു സമയം മാത്രമേ ഉണ്ടാകൂ. ആ സമയം പരമാവധി എല്ലാവർക്കും പ്രയോജനകരമായി ജീവിക്കാനുള്ള ശ്രമമാണു ജീവിതത്തിന്റെ പുണ്യം നിശ്ചയിക്കുക. അത് ആർക്ക്, എങ്ങനെ ഉപകാരപ്പെട്ടു എന്നതിന്റെ അടിസ്ഥാനത്തിലാണ്, ഒരാളുടെ ജീവിതത്തിനു മാർക്കിടേണ്ടത്. ആയതിനാൽ നിങ്ങളുടെ, ബുദ്ധിയിലോ, കഴിവിലോ, ആരോഗ്യത്തിലോ അഹങ്കരിക്കുവാൻ ഇടയാകാതെ സകലതും ദൈവദാനമെന്ന ബോദ്ധ്യത്തോടെ താഴ്മയോടും, വിനയത്തോടും ജീവിക്കുവാൻ ശ്രദ്ധിക്കുക.

ക്രിസ്തുവിൽ നമ്മെ ജനിപ്പിച്ച നമ്മുടെ പിതാവായ മാർ തോമാശ്ലീഹായുടെ ഓർമ്മ കൊണ്ടാടുന്ന മാസമാണല്ലോ ജൂലൈ. എന്റെ കർത്താവും എന്റെ ദൈവവും ആയുള്ളോവേ (വി.യോഹ. 20:28) എന്ന് വിളിച്ചു കൊണ്ട് ക്രിസ്തുവിനെ ഏറ്റുപറഞ്ഞ് അവന്റെ സുവിശേഷവുമായി നമ്മുടെ അരികിലേക്കണഞ്ഞ വി. തോമാശ്ലീഹായുടെ ഓർമ്മ നമുക്ക് അനുഗ്രഹപ്രദമാകട്ടെ. ആ പിതാവിന്റെ മധ്യസ്ഥതയിൽ നമുക്ക് അഭയം പ്രാപിക്കാം. ദൈവം അനുഗ്രഹിക്കട്ടെ.

സ്നേഹത്തോടെ,

നിങ്ങളുടെ **ജൂലി ചേച്ചി**

## ക്വിസ് 23

**ഉത്തരങ്ങൾ ലഭിക്കേണ്ട അവസാന തീയതി : 05-08-2024**

**മിനി ജോൺസൺ**

**എബ്രായർ 8, 9, 10 അദ്ധ്യായങ്ങൾ**

1. സ്വർഗ്ഗത്തിൽ മഹിമാസനത്തിന്റെ വലതുഭാഗത്ത് ഇരുന്നവനും വിശുദ്ധ സ്ഥലത്തിന്റെയും സത്യ കൂടാരത്തിന്റെയും ശുശ്രൂഷകനുമായ നമുക്കുള്ള മഹാപുരോഹിതൻ ആരാണ്?
2. സ്വർഗ്ഗീയത്തിന്റെ ദൃഷ്ടാന്തവും നിഴലുമായതിൽ ശുശ്രൂഷ ചെയ്യുന്നതാരാണ്?
3. ഏതൊക്കെ ഗൃഹത്തോടാണ് കർത്താവ് പുതിയൊരു നിയമം ചെയ്യുവാൻ പോകുന്നത്?
4. നിയമപെട്ടകത്തിനു മീതെ ഉണ്ടായിരുന്നത് എന്താണ്?
5. മലിനപ്പെട്ടവരുടെ മേൽ തളിക്കുന്ന ഭസ്മം ഏതാണ്?
6. ന്യായപ്രമാണപ്രകാരം ഏകദേശം സകലവും എന്തിനാലാണ് ശുദ്ധീകരിക്കപ്പെടുന്നത്?
7. വരുവാനുള്ള നന്മകളുടെ നിഴലെന്താണ്?
8. എന്തൊക്കെയാണ് മനുഷ്യർക്ക് നിയമിച്ചിരിക്കുന്നത്?
9. തന്റെ ദേഹം എന്ന തിരശ്ശീല വഴി യേശു നമുക്ക് പ്രതിഷ്ഠിച്ചത് എന്താണ്?
10. നാം മുറുകെ പിടിച്ചുകൊള്ളേണ്ടത് എന്താണ്?
11. ''വാഗ്ദത്തം ചെയ്തവൻ വിശ്വസ്ഥൻ അല്ലോ'' വേദഭാഗം കുറിക്കുക.
12. തമ്മിൽ പ്രബോധിപ്പിച്ചുകൊണ്ട് എന്തിനെല്ലാം ഉത്സാഹം വർദ്ധിപ്പിക്കാൻ നാം അന്യോന്യം സൂക്ഷിക്കണം?
13. മഹാ പ്രതിഫലമുള്ള നമ്മുടെ എന്താണ് നാം തള്ളിക്കളയുവാൻ പാടില്ലാത്തത്?
14. 'മുൻകൂടാരം നിൽക്കുന്നേടത്തോളം വിശുദ്ധ മന്ദിരത്തിലേക്കുള്ള വഴി വെളിപ്പെട്ടില്ല' എന്നു സൂചിപ്പിക്കുന്നത് ആരാണ്'?
15. സമാഗമനകൂടാരത്തിന്റെ ആദ്യഭാഗമായ വിശുദ്ധ സ്ഥലത്ത് ഉണ്ടായിരുന്നത് എന്തെല്ലാം?
16. 1909 ൽ പഴയ സെമിനാരി അസോസിയേഷൻ കൂടുന്നതിനെക്കുറിച്ചുള്ള കല്പന അബ്ദുള്ള പാത്രിയർക്കീസ് അയച്ചത് എവിടെ നിന്ന്?
17. വട്ടശ്ശേരിൽ തിരുമേനി മലങ്കര മെത്രാപ്പോലീത്താ ആയശേഷം വിളിച്ചുകൂട്ടിയ ആദ്യമാനേജിംഗ് കമ്മിറ്റിക്ക് അദ്ധ്യക്ഷത വഹിച്ചത് ആര്?
18. തിഗ്രീസിലെ കാതോലിക്കേറ്റ് പുനഃരുജ്ജീവിപ്പിച്ച് മലങ്കരയിൽ സ്ഥാപിക്കണമെന്ന് കാണിച്ച് അബ്ദേദ് മ്ശിഹാ പാത്രിയർക്കീസിനു കത്തയച്ചതാര്?
19. സഭാ പഞ്ചാംഗം മലങ്കര സഭയിൽ ആദ്യമായി പ്രസിദ്ധപ്പെടുത്തിയത് ആര്? എന്ന്?
20. ദിവന്നാസ്യോസ് 5-ാമൻ കാലം ചെയ്തത് എവിടെ വെച്ച്?

## ഉത്തരങ്ങൾ ക്വിസ് 22

1. വിശ്വസിച്ച ജനം (4:3)
2. ദാവീദ് മുഖാന്തരം (4:7)
3. ദൈവത്തിന്റെ വചനത്തിന്(4:12)
4. നഗ്നവും മലർന്നതുമായി (4:13)
5. സ്വീകാരം (4:14)
6. മഹാപുരോഹിതസ്ഥാനം അഹരോനെപ്പോലെ (5:4)
7. അബ്രഹാമിന് (6:13)
8. മൽക്കീസദേക്ക് (7:4)
9. ലേവി പുത്രന്മാർ (7:5)
10. ഉയർന്നവൻ താണവനെ (7:7)
11. ന്യായപ്രമാണത്തിനും കൂടെ (7:12)
12. എന്നേക്കും തികഞ്ഞവനായി തീർന്നപുത്രനെ (7:28)
13. സങ്കീർത്തനം (110:4)
14. ക്രിസ്തുയേശുവിനോട് (5:5)
15. ഒരു ശബ്ബത്തനുഭവം (4:9)
16. ഗ്രാമർ സ്കൂൾ
17. കടമറ്റത്ത് ഐപ്പ് കത്തനാർ (മാർത്തോമ്മാ ഒൻപതാമൻ)
18. മാർ ഈവാനിയോസ് ഹിദായത്തുള്ള
19. മാർ ഈവാനിയോസ്
20. റോയൽ കോടതി വിധി
21. പുകടിയിൽ ഇട്ടൂപ്പ് റൈട്ടർ
22. വെളിയനാട് അസോസിയേഷൻ
23. മാർ പീലക്സീനോസ് കിടങ്ങൻ
24. കേണൽ മക്ഡോണൽ
25. 1876 (മിഥുനം 15)

## ശരിയുത്തരം നൽകിയവർ

ജോയിസ് ഉമ്മൻ കാരയ്ക്കാട്, സൂസമ്മ ചാക്കോ, കുടശ്ശനാട്,
ഷീല ജോസഫ്, കാരയ്ക്കാട്, ഉഷാ മത്തായി, കൂർത്തമല, മറിയാമ്മ തങ്കച്ചൻ കുടശ്ശനാട്,
ബിനു സന്തോഷ് പിരളശ്ശേരി, മറിയാമ്മ ബേബി കുടശ്ശനാട്

**വിജയി : സൂസമ്മ ചാക്കോ, കുടശ്ശനാട്**

# HOLY MATRIMONY





പന്തളം കരിങ്ങാട്ടിൽ ഫാ. ഡോ. ജോൺ തോമസിന്റെയും
അഡ്വ. ഡോ. ജെയ്സി കരിങ്ങാട്ടിലിന്റെയും മകൻ **ബോധിഷ് തോമസും**
തോട്ടുപുറം കാരമക്കാലായിൽ എ. റ്റി. തോമസിന്റെയും സൂസി തോമസിന്റെയും
മകൾ **പ്രിൻസി തോമസും** തമ്മിലുള്ള വിവാഹം 2024 ജൂലൈ 01 ന് പന്തളം
അറത്തിൽ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് മഹായിടവകയിൽ നടന്നു.
പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ
കാതോലിക്കാ ബാവാ വിവാഹം ആശീർവദിച്ചു.



# ELAYIDATHU SISTERS LOVELY SENIOR CARE HOME



ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ സാമൂഹ്യ ക്ഷേമപ്രവർത്തന പദ്ധതികളുടെ ഭാഗമായി ചെറിയനാട് ഇളയിടത്ത് സിസ്റ്റേഴ്സ് ലൗലി ഹോമിന്റെ (സീനിയർ കെയർ ഹോം) കൂദാശയും ഉദ്ഘാടനവും 2024 ജൂൺ 30 ഞായറാഴ്ച ഇടവക മെത്രാപ്പോലീത്ത അഭിവന്ദ്യ ഡോ. മാത്യൂസ് മാർ തിമോത്തിയോസ് മെത്രാപ്പോലീത്തായുടെ മുഖ്യകാർമ്മികത്വത്തിൽ നിർവഹിക്കപ്പെട്ടു. ഭദ്രാസന സെക്രട്ടറി ഫാ. പി.കെ. കോശിയുടെ അധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ ചെറിയനാട് ഗ്രാമപഞ്ചായത്ത് അംഗം ശ്രീ.ജി.വിവേക് ആശംസകൾ നേർന്നു. ഭദ്രാസന വൈദികർ, കൗൺസിൽ അംഗങ്ങൾ, മാനേജിംഗ് കമ്മിറ്റി അംഗങ്ങൾ, ലൗലി ഹോം പ്രോജക്ട് ഭാരവാഹികൾ, ആത്മീയസംഘടനാ ഭാരവാഹികൾ, ഭദ്രാസനത്തിലെ വിവിധ ഇടവകകളിൽ നിന്നുള്ള വിശ്വാസികൾ എന്നിവർ സംബന്ധിച്ചു.



Printed & Published by Diocesan Secretary | Owned by Diocese of Chengannur. PB No. 38, Bethel Aramana
Chief Editor Mathew Varghese Cor - Episcopa | Printed at Tara Offset, Chengannur. 9947555615